# മലങ്കര ഇടവക പത്രിക.

പുസ്തകം ൧൫ ൧൦൮൩ മകരം ലക്കം ൧

## മശിഹാനുകരണം.

### അദ്ധ്യായം ൩.

### സത്യബോധം

സനാതനമായിരിക്കുന്ന സത്യം അനിന്ദ്യവും അസ്പഷ്ടവും ആയ വചനങ്ങൾ കൊണ്ടല്ലാതെ ശരിയായ വിധത്തിൽ ആരെ പഠിപ്പിക്കുന്നുവൊ ആ മനുഷ്യൻ ഭാഗ്യവാൻ! നമ്മുടെ പഞ്ചേന്ദ്രിയങ്ങളുടെ ശക്തി ലഘുവും മാന്ദ്യമേറിയതും ആകുന്നു; ഈ ശക്തിയിൽ ആശ്രയിക്കകൊണ്ടു പലപ്പോഴും നാം തെറ്റിപ്പോകുന്നുണ്ടു. അന്ധകാരത്തിൽ മറഞ്ഞുകിടക്കുന്ന രഹസ്യങ്ങളെപ്പറ്റി നാം ബലമായി വാദപ്രതിവാദം നടത്തുന്നു എങ്കിൽ നമുക്കു എന്തു ഗുണമാകുന്നു സിദ്ധിക്കുവാൻ പോകുന്നതു? നമുക്കു അവയെ കുറിച്ചു യാതൊരു ജ്ഞാനവും ഇല്ലാത്ത ഏകകാരണത്താൽ വിധിദിവസത്തിൽ നമ്മെ കുറ്റം വിധിക്കുകയില്ല എന്നുള്ളതു നിശ്ചയം തന്നെ. "അത്യാവശ്യമായ ഏകകാൎയ്യം" പഠിക്കുവാൻ നാം ഉദാസീനത കാണിക്കുകയും പാപകരവും ആപൽക്കരവും ആയ വ്യൎത്ഥകാൎയ്യങ്ങളിൽ നമ്മുടെ സമയവും ശക്തിയും മുഴുവൻ നിയോഗിക്കുകയും ചെയ്യുന്നതു എത്രയൊ വിഡ്ഢിത്വം ആകുന്നു! ഇതു "അവൎക്കു കണ്ണുകൾ ഉണ്ടെങ്കിലും അവർ കാണുന്നില്ല" എന്നു പറയപ്പെട്ടിരിക്കുന്ന സ്ഥിതിപോലെയിരിക്കുന്നു.

രക്ഷിക്കപ്പെട്ട ആത്മാക്കൾക്കു തൎക്കശാസ്ത്ര നിപുണതകൊണ്ടു എന്താണു പ്രയോജനം "സനാതനവചനം" (മ്ശിഹാതമ്പുരാൻ) ആരെ പഠിപ്പിക്കുന്നുവൊ അവൻ ലോകാഭിപ്രായങ്ങളുടെ പ്രയാസങ്ങളിൽനിന്നു വിടുതൽ പ്രാപിക്കുന്നു. "ഒരു വചനത്തിൽ നിന്നാകുന്നു സകലവും ഉണ്ടായിട്ടുള്ളതു." സകലവും ഈ വചനത്തെത്തന്നെ യഥാൎത്ഥത്തിൽ അറിയിക്കുന്നു. നമ്മുടെ ഹൃദയത്തിൽ സംസാരിക്കുന്ന ആ ദൈവീക സാക്ഷിയും ഈ വചനം തന്നെ ആകുന്നു. ഇതിനെ കൂടാതെ കാൎയ്യങ്ങൾ ശരിയായി മനസ്സിലാക്കുവാനോ നീതിനടത്തുവാനോ നമുക്കു തരമില്ല. സകലവും ഈ വചനമാണെന്നു ധരിക്കുകയും ഈ വചനേച്ഛയനുസരിച്ചു സകലവും മനസ്സിലാക്കുകയും ഈ വചനത്തിന്റെ വെളിച്ചം മൂലം സ

കലവും കാണുകയും ചെയ്യുന്നവൻ ആരോ അവൻ മനോധൈര്യത്തോടുകൂടി ദൈവീകസമാധാനത്തിൽ വസിക്കുന്നു.

സത്യസ്വരൂപിയായ എന്റെ ദൈവമെ, നാശരഹിതമായ സ്നേഹത്തിൽ നിന്നോടുകൂടി എന്നേയും ചേർത്തുകൊള്ളേണമെ! പുസ്തകങ്ങളെ വായിച്ചും വായനകേട്ടും ഞാൻ പലപ്പോഴും രസമില്ലാതെ ദുഃഖിക്കുന്നുണ്ട്. എന്റെ സകല ആഗ്രഹങ്ങളും നിങ്കലാണിരിക്കുന്നതു. നിന്റെ തിരുസന്നിധിയിൽ അദ്ധ്യാപകന്മാർ പാഠിപ്പിക്കാതിരിക്കകയും സകല ജീവജാലങ്ങളും നിശ്ശബ്ദമായിരിക്കകയും ചെയ്യട്ടെ! നീമാത്രം എന്റെ ആത്മാവിനോടു സംസാരിക്കേണമെ!

ഒരു മനുഷ്യൻ മാനസികമായി അഭിവൃദ്ധി പ്രാപിക്കുവാൻ ഇടകൊടുക്കുകയും നിഷ്കപടതയിൽ വളരുകയും ചെയ്യുന്തോറും അവന്റെ ജ്ഞാനം വർദ്ധിക്കുകയും ശോഭിക്കുകയും ചെയ്യുന്നു. ഈ സമ്പാദ്യം കഷ്ടപ്പെട്ടു പഠിക്കകൊണ്ടു് അവനുണ്ടാകുന്നതല്ല, പിന്നെയൊ ദൈവീക വെളിച്ചം മൂലമത്രെ. നിർമ്മലമായും സ്ഥിരമായും ഇരിക്കുന്ന ആത്മാവു ജോലിയുടെ ബഹുത്വംകൊണ്ടു കഷ്ടപ്പെടുകയൊ വലയുകയൊ ചെയ്യുന്നില്ല. അതു മനോശാന്തതയോടു കൂടി ഇരിക്കകയും അതു പ്രവൃത്തിക്കുന്നതിൽ ബഹുമാനത്തെ ഇച്ഛിക്കാതെ "ദൈവമഹത്വത്തിനായി എല്ലാം നിർവ്വഹിക്കകയും" ചെയ്യുന്നു. അടക്കുവാൻ പാടില്ലാത്ത ആഗ്രഹങ്ങളെയും വികാരങ്ങളെയും പോലെ കുഴപ്പവും മനോവേദനയും വരുത്തിക്കൂട്ടുന്നവ വേറെ ഒന്നുംതന്നെ ഇല്ല. വിശുദ്ധനും ഭക്തനുമായമനുഷ്യൻ സ്വന്തമനസ്സിന്റെനിയമങ്ങൾക്കു അനുരൂപമാകുംവണ്ണം അവയെക്രമപ്പെടുത്തുകയും പുറമെ ചെയ്യേണ്ടവ ഇന്നതെന്നു മുൻകൂട്ടിക്ലിപ്തപ്പെടുത്തുകയുംചെയ്യുന്നു. സ്വാർത്ഥത്തിൽ പരിണമിക്കുന്നമോഹങ്ങളിൽ സ്ഥിതിചെയ്യുവാൻ അവൻ സമ്മതിക്കുന്നില്ല എന്നാൽപ്രശോഭിതമായി, നിർമ്മലമായിരിക്കുന്ന ആത്മാവിനു അവയെകീഴ്പ്പെടുത്തുന്നു.

തന്നെത്താൻ അടക്കുവാൻ യത്നപ്പെടുന്നതു പോലെയുള്ള പോരാട്ടം വേറെഒന്നുംതന്നെഇല്ല എന്നാൽ മാനസികമായി അധികം ശക്തിയും പൂർണ്ണതയിൽ യഥാർത്ഥമായ അഭിവൃദ്ധിയും പ്രാപിക്കേണമെന്നു നമുക്കു ആഗ്രഹമുണ്ടെങ്കിൽ ഈ പോരാട്ടത്തിൽ നാം സദാ ഏർപ്പെട്ടുകൊണ്ടിരിക്കേണ്ടതാകുന്നു. ലോകത്തിൽ നമുക്കു പ്രാപിക്കാവുന്ന പൂർണ്ണത ഒട്ടധികം അപൂർണ്ണതയോടു കലർന്നിരിക്കുന്നു എന്നു തന്നേയല്ല, നമ്മുടെ ഉന്നതമായ ജ്ഞാനം അജ്ഞാനത്താൽ മൂടപ്പെട്ടിരിക്കുന്നു. അതുകൊണ്ടു, നിനക്കു ദൈവത്തിങ്കലേക്കു അടുക്കുന്നതിനു ശാസ്ത്രപരിശോധനയേക്കാൾ അധികം ഉതകുന്നതു നിന്നെപ്പററിയുള്ള താഴ്മയോടുകൂടിയ ജ്ഞാനം ആകുന്നു. ശാസ്ത്രങ്ങളൊ അല്ലെങ്കിൽ ഇഹലോകകാര്യങ്ങളെ സംബന്ധിച്ചു ശരിയായ ജ്ഞാനമൊ തീരെ ത്യാജ്യമാണെന്നു പറയുവാൻ പാടി

ല്ല. പ്രത്യുത, അതു നല്ലതും ദൈവനിയമിതവും ആകുന്നു; എന്നാൽ മനസ്സാക്ഷിയുടെ നൈർമ്മല്യം, ജീവിതശുദ്ധി എന്നിവക്കു മേൽ പറഞ്ഞവയേക്കാൾ അധികം പ്രാധാന്യം കൊടുക്കേണ്ടിയിരിക്കുന്നു. മനുഷ്യർ നല്ലവണ്ണം ജീവിക്കുന്നതിനു ആഗ്രഹിക്കുന്നതിനേക്കാൾ അധികമായി അറിവു സിദ്ധിക്കുന്നതിനു ആഗ്രഹിക്കുക നിമിത്തം, അവർ തെറ്റിപ്പോകുന്നു അവരുടെ പഠിപ്പിൽനിന്നു പറയത്തക്ക ഗുണങ്ങളൊന്നും അവക്കു സിദ്ധിക്കുന്നില്ല. എന്നാൽ വ്യർത്ഥങ്ങളായ തർക്കത്തിനും സംസാരത്തിനും ആയി നിയോഗിക്കുന്ന ഉത്സാഹം അവർ ദുർഗ്ഗുണങ്ങളെ തള്ളിക്കളയുന്നതിനും സൽഗ്ഗുണങ്ങളെ ആർജ്ജിക്കുന്നതിനും ആയി നിയോഗിക്കുന്നു എങ്കിൽ, ലോകത്തിൽ സാധാരണ കണ്ടുവരാറുള്ള ദുഷ്ടതക്കും ചതിവിനും എത്ര കുറവു വരുമായിരുന്നു! അറിവിൽ സമർത്ഥന്മാരുടെ ജീവിതം എത്ര നന്നാകുമായിരുന്നു! നാം പഠിപ്പിൽ എത്രത്തോളം ഉയർന്നിട്ടുണ്ടു എന്നല്ല വിധിദിവസത്തെ ചോദ്യം, എന്നാൽ നാം എന്തെല്ലാമാണു ഇഹലോകത്തിൽവച്ചു ചെയ്തിട്ടുള്ളതു എന്നാണു. നാം എത്രമാത്രം വാക്കുചാതുര്യത്തോടെ പ്രസംഗിച്ചിട്ടുണ്ടു എന്നല്ല അന്നത്തെ ചോദ്യം. എന്നാൽ നമ്മുടെ ജീവിതം എത്രത്തോളം ശുദ്ധമായി നാം കഴിച്ചുകൂട്ടീട്ടുണ്ടു എന്നത്രെ.

നിങ്ങൾ വളരെ ഭക്തിപുരസ്സരം ആദരിച്ചിരുന്ന ആ പണ്ഡിതന്മാരുടേയും വിദ്വാന്മാരുടേയും ശേഷം ഇപ്പോൾ എവിടെ പോയി? അവരുടെ അവകാശം ഇപ്പോൾ വേറെ ആളുകൾ അനുഭവിക്കുന്നു. ആ അവകാശികൾക്കു അവരെപ്പറ്റി ഒരു വിചാരമോ സ്മരണയോ ഇല്ല. അവരുടെ ജീവകാലത്തു അവരെപ്പോലെ വേറെ ആരും കീർത്തി സമ്പാദിച്ചിരുന്നില്ല. എന്നാൽ ഇപ്പോൾ അവരെ സംബന്ധിച്ചു ഒന്നുംതന്നെ കേൾപ്പാനില്ല: ഹാ, ലോകമഹത്വം എത്ര ക്ഷണം മാഞ്ഞുപോകുന്നു! അവർ അറിവു സിദ്ധിക്കുന്നതിനു യത്നിച്ചിരുന്നതുപോലെതന്നെ നല്ലവണ്ണം ജീവിക്കുന്നതിനും യത്നിച്ചിരുന്നു എങ്കിൽ അവരുടെ പഠിപ്പു, നാശരഹിതമായ ബഹുമാനംകൊണ്ടും, തട്ടിക്കപ്പെടുവാൻ പാടില്ലാത്ത ആനന്ദംകൊണ്ടും അനുഗ്രഹിക്കപ്പെടുമായിരുന്നു. എന്നാൽ അനേകം ആളുകൾ ബഹുമാനത്തേയും ആനന്ദത്തേയും ഇച്ഛിച്ചു തെറ്റായ വഴിയിൽക്കൂടി പോകുക കാരണം അവർക്കു ആശാഭംഗത്തിനിടവന്നിട്ടുണ്ടു. അവർ തങ്ങളെപ്പറ്റിയും ദിവ്യസ്നേഹത്തെപ്പറ്റിയും ഉള്ള ജ്ഞാനത്തെ കാംക്ഷിച്ചു ശരിയായ വഴിയിൽക്കൂടി പോയില്ല. ദൈവദൃഷ്ടിയിൽ താഴ്മയുള്ളവരായിരിക്കാതെ, തങ്ങൾ വിദ്വാന്മാരാണെന്നു മനുഷ്യർക്കു തോന്നിപ്പിക്ക ഹേതുവായിട്ടു, അവർ അവരുടെ ആലോചനയിൽ വ്യർത്ഥന്മാരായി ഭവിക്കുകയും നാമാവശേഷമായിത്തീരുകയും ചെയ്തിരിക്കുന്നു.

അധികമായി നന്മ ചെയ്യുന്നവനാകുന്നു യഥാൎത്ഥത്തിൽ പുണ്യവാൻ; താൻ നിസ്സാരനാണെന്നു എണ്ണുകയും ലൗകീക ബഹുമാനത്തിന്റെ കൊടുമുടി അഗണ്യം ആണെന്നു ധരിക്കുകയും ചെയ്യുന്നവനാകുന്നു യഥാൎത്ഥത്തിൽ വലിയവൻ; "മിശിഹായെ നേടുന്നതിനായി ലോകമെല്ലാം ചേറ്മയം" ആണെന്നു വിചാരിക്കുന്നവനാകുന്നു യഥാൎത്ഥത്തിൽ ബുദ്ധിമാൻ; സ്വന്ത ഇഷ്ടത്തെ ത്യജിക്കുവാനും ദൈവത്തിന്റെ തിരുവിഷ്ടം പ്രവൎത്തിക്കുവാനും പഠിച്ചവൻ ആരോ അവൻ അത്രെ യഥാൎത്ഥത്തിൽ പണ്ഡിതൻ.

അദ്ധ്യായം ൪.

വിവേകം.

നാം കേൾക്കുന്ന സകലവും എളുപ്പത്തിൽ വിശ്വസിക്കുകയോ നമുക്കു തോന്നുന്നവയിൽ നാം ആശ്രയിക്കുകയോ ചെയ്യരുതു; എന്നാൽ എല്ലാം ക്ഷമയോടും ദൈവേഷ്ടമനുസരിച്ചും ആലോചിക്കുകയും ശോധന ചെയ്യുകയും ചെയ്യുക. തമ്മിൽ തമ്മിൽ സ്നേഹമായി സംസാരിക്കുന്നതിനേക്കാൾ അധികമായി ദൂഷി പറയുന്നതിനാണു മനുഷ്യൻ സ്വാഭാവികമായി ചായുന്നതു. മനുഷ്യന്റെ ബലഹീനത അത്രമാത്രമുണ്ടു, കഷ്ടം! എന്നാൽ വിശുദ്ധർ അന്യരുടെ സംസാരം വേഗത്തിൽ വിശ്വസിക്കുകയില്ല; എന്തെന്നാൽ മനുഷ്യന്റെ സ്വാഭാവികമായ അന്ധതയെപ്പററിയും, തന്നിമിത്തം മനുഷ്യൻ തിന്മയിലേക്കു ചായുവാനും സംസാരത്തിൽ തെററിപ്പോകുവാനും ഇടയുള്ളവനാണെന്നും അവൎക്കു അറിവുണ്ടു.

പ്രവൃത്തിയിൽ ദ്രുതന്മാരായിരിക്കാത്തതും അഭിപ്രായത്തിൽ ശാഠ്യം കൂടാതെ ഇരിക്കുന്നതും യഥാൎത്ഥജ്ഞാനത്തിന്റെ ഒരു ലക്ഷണമാകുന്നു. കേട്ടതിനെ ക്ഷണത്തിൽ വിശ്വസിക്കാതിരിക്കുന്നതും കേട്ടതോ അല്ല, വിശ്വസിച്ചതോ തൽക്ഷണം മററുള്ളവരോടു പറയാതിരിക്കുന്നതും യഥാൎത്ഥജ്ഞാനത്തിന്റെ മറെറാരു ലക്ഷണമാകുന്നു. കുഴപ്പമോ സംശയമോ ജനിക്കുന്ന ദിക്കിൽ ബുദ്ധിമാനും ഭക്തനും ആയ ഒരാളോടു അഭിപ്രായം ചോദിക്കുക. അന്ധതയുള്ള നിന്റെ സ്വന്ത അഭിപ്രായത്തിൽ ആശ്രയിക്കാതെ നിന്നേക്കാൾ ബുദ്ധിമാനായ ഒരാളുടെ ഉപദേശത്തെ പിന്തുടരുക.

വിശുദ്ധ ജീവിതം ദിവ്യജ്ഞാനാനുസരണം ഒരു മനുഷ്യനെ ബുദ്ധിമാനാക്കിത്തീൎക്കുകയും അത്ഭുതകരമാകുംവണ്ണം അവന്റെ അനുഭവത്തെ അധികരിപ്പിക്കുകയും ചെയ്യുന്നു. മനുഷ്യൻ എത്രത്തോളം താഴ്മയോടും ദൈവത്തിനു കീഴ്പ്പെട്ടും ഇരിക്കുന്നുവോ, അത്രത്തോളം അവന്റെ പുറമെയുള്ള ജീവിതത്തെ ക്രമപ്പെടുത്തുന്നതിൽ അവൻ ബുദ്ധിമാനായിത്തീരുകയും ശങ്കകൂടാതെ തന്നെ അതിനെ ഭരിക്കുന്നതിനു അവനു കഴിവുണ്ടാകുകയും ചെയ്യുന്നു.

എം. പി. പി.

# പ്രാൎത്ഥന (തുടൎച്ച)

നമുക്കു നിറവേററുവാൻ കഴിയാത്തതായ യാതോരു കല്പനയും ദൈവം നമുക്കു തന്നിട്ടുണ്ടെന്നു നാം ഒരിക്കലും വിചാരിച്ചുകൂടാ. ആയതുകൊണ്ടു, എളുപ്പമുള്ളവയെ നമുക്കു ലഭിച്ചിരിക്കുന്ന സാധാരണ നൽവരങ്ങളാൽ നിറവേററുന്നതിനും പ്രയാസമുള്ളവയെ നിറവേററുന്നതിനു പ്രാൎത്ഥനയാൽ തന്റെ സഹായത്തെ ആവശ്യപ്പെടുന്നതിനും ദൈവം ആഗ്രഹിക്കുന്നു. എന്നാൽ, നമുക്കു നിവൃത്തിപ്പാൻ കഴിയാത്ത കല്പനകളെ ദൈവം നമുക്കു തന്നിരിക്കുന്നതു എന്തുകൊണ്ടെന്നു ഒരുത്തൻ ചോദിച്ചേക്കാം. അതിനുള്ള കാരണം നാം തന്റെ സഹായത്തെ പ്രാൎത്ഥനയാൽ ലഭിച്ചു, അതുമൂലം അവയെ നിറവേററുന്നതിനു മാത്രമാണു. "കല്പനകളെ നിങ്ങൾക്കു തന്നിരിക്കുന്നതു നൽവരങ്ങളെ അന്വേഷിക്കുന്നതിനും, നൽവരങ്ങളെ തരുന്നതു കല്പനകളെ തികയ്ക്കുന്നതിനും ആകുന്നു." കല്പനയെ നിങ്ങൾ നല്ലവിധത്തിൽ ആചരിക്കുന്നു എങ്കിൽ അതിൽനിന്നു നിങ്ങൾക്കു അനേകം ഗുണങ്ങൾ ലഭിക്കുന്നതാണെന്നു വിശുദ്ധ വൈദ്യൻതന്നെ പറയുന്നു.

നാം താഴ്മയിൽ ജീവിക്കുന്നതിനു പ്രാൎത്ഥനയുടെ ആവശ്യകത നമ്മെ എത്രത്തോളം സഹായിക്കുന്നുണ്ടെന്നു ദൈവത്തിനു നല്ലവണ്ണം അറിയാം. തന്നിമിത്തം, നമ്മെക്കാൾ ബലവാന്മാരായ ശത്രുക്കളാൽ നാം ആക്രമിക്കപ്പെടുന്നതിനു പലപ്പോഴും താൻ സമ്മതിക്കുന്നു. എന്തുകൊണ്ടെന്നാൽ, തന്റെ കരുണയുടെ സഹായത്തെ നാം ആശ്രയിച്ചു, പ്രാൎത്ഥനകൊണ്ടു അവരുടെ ഉപദ്രവങ്ങളെ തടുക്കുന്നതിനു നാം യോഗ്യന്മാരാകുന്നതിനും താൻ ആഗ്രഹിക്കുന്നു. യാതൊരുത്തനും പരീക്ഷിക്കപ്പെടുമ്പോൾ ദൈവീകസഹായം കൂടാതെ ജഡമോഹങ്ങളെ ജയിക്കുന്നതിനു കഴിയുന്നതല്ലെന്നു ഓരോരുത്തനും പ്രത്യേകം ഓൎമ്മ വയ്ക്കേണ്ടതാണു. ഈ ഭയങ്കരമായ ശത്രു, അതിന്റെ ഓരോമോഹങ്ങളാൽ ആത്മാവിനെ അന്ധകാരത്താൽ മൂടുകയും, അതിന്റെ നല്ലതായ ഓരോധ്യാനങ്ങളേയും വിചാരങ്ങളേയും നശിപ്പിക്കുകയും, വിശുദ്ധ സഭയുടെ കല്പനകളെ ആചരിക്കുന്നതിൽ അതിനെ തടുക്കുകയും, ദൈവീക ശിക്ഷയിലുള്ള ഭയത്തെ അതിൽനിന്നു ഓടിച്ചുകളകയും ചെയ്യുന്നു.

ലോകമയമായിട്ടുള്ള ഓരോകാൎയ്യങ്ങളിലുള്ള നമ്മുടെ ആഗ്രഹം ജഡത്തിന്റെ ശക്തിയെ വൎദ്ധിപ്പിക്കുകയും, അതിന്റെ മോഹങ്ങളിൽ സദാ നിമഗ്നരായിരിക്കുന്നതിനു നമ്മെ വലിയ ശക്തിയോടെ ഉത്സാഹിപ്പിക്കുകയും ചെയ്യുന്നു. പരീക്ഷയെ തടുക്കുന്നതിനുള്ള ഏകമാൎഗ്ഗം പ്രാൎത്ഥനതന്നെയാകുന്നു. പ്രാൎത്ഥന ഓരോരുത്തനേയും പാതിവ്രത്യത്തിൽ വളൎത്തുന്നു. ദൈവീകസഹായം കൂടാതെ അനുഷ്ഠിക്കുന്നതിനു ആരാലും കഴിയാത്ത ഒരു നന്മയാകുന്നു പാതിവ്രത്യം എന്നതു. ഏതൊരുത്തൻ ഇതിനായി ആവശ്യപ്പെടുന്നുവൊ അവനു സാദ്ധ്യമാകും എന്നുള്ളതു സംശയമററ സംഗതിയാണു. പാതിവ്രത്യം അനുഷ്ഠിക്കുന്നതു ആരാലും കഴിയാത്ത ഒന്നാണെന്നു നാം വിചാരിച്ചുകൂടാ. എന്തെന്നാൽ, പക്ഷെ നമ്മുടെ സ്വശക്തിയാൽ കഴിയാത്ത ഒന്നാണെങ്കിലും, ദൈവീക നൽവരത്തിന്റെ സഹായത്താൽ നിശ്ചയമായും കഴിയുന്നതാകുന്നു. ദൈവീക സഹായത്താൽ നമുക്കു സാധിക്കാവുന്നതു അസാദ്ധ്യമായിട്ടുള്ളതാണെന്നു നാം ഒരിക്കലും വിചാരിച്ചുകൂടാത്തതാണു.

തന്റെ കടമയായിരിക്കുന്ന പ്രാൎത്ഥനയെ കഴിക്കാതിരിക്കുന്ന ഒരുത്തൻ സത്യ ക്രിസ്തീയജീവിതത്തെ നിശ്ചയമായും പിന്തുടരുന്നില്ലാ. ശരിയായവിധത്തിൽ പ്രാൎത്ഥിക്കാൻ അറിയുന്ന ഒരുത്തനു സത്യമാൎഗ്ഗത്തിൽ ജീവിക്കുന്നതിനും അറിയാം. പ്രാൎത്ഥന കൂടാതെ ആത്മാവിൽനിന്നു യാതൊരു ഫലത്തേയും നമുക്കു കിട്ടു

വാൻ കഴിയുന്നതല്ലാ. അതിനാൽ പരീക്ഷകളെ തടുക്കുന്നതിനു ശക്തിയില്ലെന്നു പറയുന്ന പാപികൾ ഒരുപ്രകാരത്തിലും കുററമില്ലാത്തവരായി കണക്കിടപ്പെടുകയില്ലാ. "നിനക്കു ശക്തിയില്ലെങ്കിൽ നീ എന്തുകൊണ്ടു സഹായത്തിനാവശ്യപ്പെടാതിരുന്നു? നീ ചോദിക്കാതിരുന്നതുകൊണ്ടു നിനക്കു ആ ശക്തി ലഭിച്ചില്ലാ". ദൈവം കരുണയുള്ളവനാകുന്നു; നമ്മുടെ ശക്തിയ്ക്കുപുറമായി നാം പരീക്ഷിക്കപ്പെടുന്നതിനു താൻ ഒരിക്കലും സമ്മതിക്കുകയില്ലാ എന്നു അപ്പൊസ്തോലൻ പറയുന്നു. നാം അശക്തരും ദൈവം ബലവാനുമാകുന്നു. അതിനാൽ പ്രാർത്ഥനയാൽ നമുക്കു കിട്ടുന്ന തന്റെ ശക്തിയുടെ ഒരംശംകൊണ്ടു നമ്മുടെ ശത്രുക്കളിൽനിന്നു നമുക്കു രക്ഷ പ്രാപിക്കാം. നാശത്തിലേക്കു വീഴുന്നവനു യാതൊരു ഒഴികഴിവും ഇല്ലാ. അവൻ പ്രാർത്ഥനയിൽ വളന്നിരുന്നുവെങ്കിൽ നിശ്ചയമായും ശത്രുക്കൾക്കു കീഴ്പ്പെടുകയില്ലായിരുന്നു.

നാം പ്രാർത്ഥിച്ചാൽ ഉടൻതന്നെ അവയെ തന്റെ തിരുസന്നിധിയിൽ ഹാജരാക്കുന്നതിനു ദൈവം തന്റെ ദൂതന്മാരെ നിയമിച്ചിരിക്കുന്നതിൽനിന്നു നമ്മുടെ പ്രാർത്ഥനയിൽ തനിക്കു എത്രത്തോളം ഇഷ്ടമുണ്ടെന്നു അനുമാനിക്കാവുന്നതാണു. പരിശുദ്ധന്മാരുടെ പ്രാർത്ഥന ദൈവദൂതന്മാരുടെ കയ്യിൽനിന്നു പുറപ്പെടുന്ന ധൂപവർഗ്ഗത്തിന്റെ കൂട്ടങ്ങളാണു. ശുദ്ധിമാന്മാരുടെ പ്രാർത്ഥനയെ ദൈവത്തിനു അധികമിഷ്ടമുള്ളതും സ്വീകരിക്കപ്പെട്ടതുമായ പരിമളധൂപത്താൽ നിറയപ്പെട്ട പൊൻകിരീടത്തോടു അപ്പോസ്തോലൻ ഉപമിച്ചിരിക്കുന്നു. എന്നാൽ, പ്രാർത്ഥനയുടെ ശക്തി എത്രത്തോളമുണ്ടെന്നു തന്റെ സഹായത്തെ ആവശ്യപ്പെടുന്ന ഒരുത്തനോടു പഴയനിയമത്തിലും പുതിയനിയമത്തിലും ഉള്ള തന്റെ വാഗ്ദത്തങ്ങളെ വായിച്ചാൽ അറിയാവുന്നതാണു. "എന്നോടു നിലവിളിപ്പീൻ, ഞാൻ നിന്റെ ശബ്ദത്തെ കേൾക്കും" യറ: ൩൩- ൩. "നിന്റെ ഉപദ്രവ ദിവസത്തിൽ എന്നെ വിളിപ്പീൻ, ഞാൻ നിന്നെ വിടുവിയ്ക്കും" സങ്കീ: ൫൰- ൧൫. "ചോദിപ്പീൻ നിങ്ങൾക്കു കൊടുക്കപ്പെടും..." മത്താ: ൭- ൭. "സ്വർഗ്ഗത്തിലിരിക്കുന്ന നിന്റെ പിതാവു തന്നോടു യാചിക്കുന്നവർക്കു എത്ര അധികം നന്മകളെ ചെയ്യുന്നു" മത്താ- ൭, ൰൧. "ചോദിക്കുന്ന ഓരോരുത്തനും കിട്ടുന്നു; അന്വേഷിക്കുന്ന ഓരോരുത്തനും കണ്ടെത്തുന്നു" ലൂക്കോ: ൰൧, ൰൦. "ഒരുത്തൻ എന്തു ചോദിക്കുന്നുവൊ അതിനെ എന്റെ പിതാവു അവനു ചെയ്തുകൊടുക്കുന്നു" മത്താ: ൰൮, ൰൯. "നിന്റെ പ്രാർത്ഥനയിൽ നീ ചോദിക്കുന്നതെല്ലാം നിനക്കു കിട്ടുമെന്നു വിശ്വസിക്കുക, അപ്പോൾ അതു നിനക്കു നൽകപ്പെടും" മർക്കോ; ൰൧, ൨൰൪. "നീ എന്റെ നാമത്തിൽ എന്തെങ്കിലും ആവശ്യപ്പെട്ടാൽ അതിനെ നിനക്കായി ഞാൻ ചെയ്യുന്നതാണു" യോഹ: ൰൪, ൰൪. "ആമ്മീൻ, ആമ്മീൻ, ഞാൻ നിങ്ങളോടു പറയുന്നു; എന്റെ പിതാവിനോടു നിങ്ങൾ എന്റെ നാമത്തിൽ ചോദിക്കുന്നതെല്ലാം അവൻ നിങ്ങൾക്കു ചെയ്തുതരും" യോഹ: ൰൬- ൨൰൩. ഇങ്ങനെയുള്ള അനേകം വാക്യങ്ങൾ കാണാവുന്നതാണു. സ്ഥലച്ചുരുക്കംനിമിത്തം അവയെല്ലാം ഇവിടെ എടുത്തെഴുതുന്നില്ല.

നമുക്കു മോക്ഷം കിട്ടുന്നതിനു ദൈവത്തിനു ആഗ്രഹമുണ്ടു, എന്നാൽ നമ്മുടെ അധിക ഗുണത്തിനായി നാം നമ്മുടെ ജയങ്ങളാൽ രക്ഷിക്കപ്പെടേണമെന്നു താൻ ആഗ്രഹിക്കുന്നു. നാം ഈ ലോകത്തിൽ വളരെ അപകടങ്ങൾ ഉള്ള ഒരു പോർക്കളത്തിൽ ആകുന്നു ജീവിക്കുന്നതു. ഇതിൽനിന്നു നാം രക്ഷിക്കപ്പെടേണമെങ്കിൽ യുദ്ധം ചെയ്കയും ജയം പ്രാപിക്കയും ചെയ്യേണ്ടിയിരിക്കുന്നു. "ഒരുത്തനും ജയം കൂടാതെ 'കിരീടം' ധരിക്കപ്പെടുവാൻ കഴികയില്ലെ"ന്നു ഒരു വിശുദ്ധൻ പറയുന്നു. നാം അശക്തന്മാരും നമ്മുടെ ശത്രുക്കൾ വളരേയും അതിബലവാന്മാരുമാകുന്നു;

നാം യുദ്ധം ചെയ്തു അവരെ തോല്പിക്കുന്നതിനു എങ്ങിനെ ത്രാണിയുള്ളവരായി തീരും? "എന്നെ ശക്തിപ്പെടുത്തുന്നവനിൽ എനിക്കു സകലവും ചെയ്വാൻ കഴിയും" എന്നു അപ്പോസ്തോലൻ പറഞ്ഞിരിക്കുന്നതിനെ നോക്കീട്ടു നമുക്കെല്ലാവൎക്കും ശക്തിപ്പെടാം. നമുക്കു മുമ്പില്ലാത്തതും പ്രാൎത്ഥനയാൽ ദൈവത്തിൽനിന്നു ലഭിക്കുന്നതുമായ ശക്തിയാൽ നാം സകലവും ചെയ്യുന്നതിനു കഴിവുള്ളവരായിത്തീരുന്നു. 'പ്രാൎത്ഥന' ഒന്നാകുന്നു എങ്കിലും അതിനാൽ സകലവും നിവൃത്തിക്കപ്പെടുന്നു. പ്രാൎത്ഥനയാൽ സകലവിധ പാപങ്ങളിൽനിന്നും വിട്ടുമാറി ദൈവീകജ്ഞാനത്തിൽ നടക്കുന്നതിനും ഇടയാകുന്നു. പ്രാൎത്ഥനയിൽ സദാ പരിചയിക്കുന്നതിനാൽ നമ്മിൽ ഒരു നാശമില്ലാത്ത കോട്ടയെ പണിതു അതിൽ വസിച്ചുംകൊണ്ടു ശത്രുക്കളുടെ ആക്രമത്തെ നമുക്കു യാതോരു ഭയവുംകൂടാതെ തടുത്തു ഉപദ്രവത്തിൽനിന്നു രക്ഷപെടാവുന്നതാണു. നരകവാസികളുടെ ശക്തി വലിയതാകുന്നു എങ്കിലും പ്രാൎത്ഥനയുടെ ശക്തി അതിനെക്കാൾ അധികമായിട്ടുള്ള ഒന്നാകുന്നു. സൃഷ്ടിക്കപ്പെട്ട ശക്തികളിൽവച്ചു ഉപരിയായിട്ടുള്ള ദൈവീക സഹായം പ്രാൎത്ഥനയാൽ ആത്മാവിനു ലഭിക്കുന്നു. ദാവീദിനെ ഓരോ അപകടങ്ങളിലും വ്യസനങ്ങളിലും ശക്തിപ്പെടുത്തിയതു ഈ സഹായമാകുന്നു. "ഞാൻ ദൈവത്തോടു നിലവിളിച്ചു പ്രാൎത്ഥിക്കും, അവൻ എന്റെ ശത്രുക്കളിൽനിന്നു എന്നെ രക്ഷിക്കും" സങ്കി: ൫൭, ൯. പ്രാൎത്ഥന പിശാചിന്റെ പോരാട്ടത്തെ തടുക്കുവാൻ കഴിയുന്ന ഒരു പടച്ചട്ടയും സകലഅപകടങ്ങളിൽനിന്നും നമ്മെരക്ഷിക്കുന്നതായ ഒരുസഹായവും, ഏതുകൊടുങ്കാറ്റിലും നശിക്കാതെ കാത്തുകൊള്ളുന്നതായ ഒരു തുറമുഖവും, സകല വിധനന്മകളേയുംകൊണ്ടു നാം പരിപൂൎണ്ണമാകപ്പെടുന്ന ഒരു അക്ഷയഭണ്ഡാരവും, ആകുന്നു.

പ്രാൎത്ഥനയുടെ ആവശ്യകതയിൽനിന്നു നമുക്കു കിട്ടുന്ന ഗുണങ്ങൾ എല്ലാം അറിഞ്ഞുംകൊണ്ടു ദൈവം, നമ്മോടു വാഗ്ദത്തം ചെയ്തിട്ടുള്ള സഹായത്തെ നാം അന്വേഷിക്കുന്നതിനായി ശത്രുക്കൾ നമ്മെ ആക്രമിക്കുന്നതിനു സമ്മതിക്കുന്നു. അപകടത്തിലുള്ള നമ്മുടെ വിളിയെ താൻ എത്രത്തോളം സന്തോഷത്തോടുകൂടി കൈക്കൊള്ളുന്നുവൊ അപ്രകാരംതന്നെ പ്രാൎത്ഥനയ്ക്കു നാം ഉപേക്ഷ കാണിക്കുന്നതു തനിക്കു വെറുപ്പാകുന്നു. ശത്രുക്കളാൽ വളയപ്പെട്ടിരിക്കുമ്പോൾ സഹായം അന്വേഷിക്കാത്ത ഒരു പടനായകൻ രാജാവിനാൽ ഏതുപ്രകാരം നന്ദിയില്ലാത്തവനായി കരുതപ്പെടുന്നുവൊ അതുപോലെ തന്നെ പരീക്ഷയാൽ ഉപദ്രവിക്കപ്പെട്ടിരിക്കുന്ന സമയം മേൽനിന്നുള്ള സഹായം ആവശ്യപ്പെടാത്ത ഒരു ക്രിസ്ത്യാനിയേയും ദൈവം വിചാരിക്കുന്നു. എന്തുകൊണ്ടെന്നാൽ, ദൈവം നമ്മെ സഹായിക്കുന്നതിനു ആഗ്രഹിച്ചുംകൊണ്ടു, നമ്മുടെ വിളിക്കായി ജാഗ്രതയോടെ നോക്കിപ്പാൎക്കുന്നു.

(തുടരും) കെ. സി. വക്കി.

---

## ഒരു സംവാദം.

ഫ. പാപത്തെ അനുവദിച്ചിരിക്കുന്നവനായ ദൈവം നല്ലവനാകുന്നു. എന്നു പ്രസിദ്ധം ചെയ്തിരിക്കുന്ന സുവിശേഷരാജ്യക്കാരൻ എവിടെ. അല്പം ആദായത്തിനായിട്ടു ബേ: ചമ്മിസ്സ്യനേയും വിശ്വാസത്തിൽ നിന്നു തെറ്റിക്കുന്നതു എന്തിനു ഫൻരേ. വ്യാംലക്കാം ഇടവകപത്രം ഒന്നുകൂടിനോക്കി സമാധാനം പറക. അല്ലെങ്കിൽ സുവിശേഷരാജ്യം എന്ന പുസ്തകത്തെ വരുത്തുക. എന്തിനു ക്രിസ്ത്യാനികളെ നശിപ്പിക്കുന്നു.

൨. മൊറാരുത്തന. ഈ കഴിഞ്ഞതുലാമാസം ൨൨-ാംനു- മുതൽ ൨൯-ാംനു-വരെ മേപ്രാൽ പള്ളിക്കൂടത്തിന സമീപം കൂടിയ സംവാദസംഘത്തിൽ അന്ത്യോഖ്യാസഭ വിശ്വാസികളിൽ എന്റെ ഗുരുവായ ദി. വ്യ. ശ്രീ. നീഴ്ബാശെമ്മാച്ചനവർകളും തന്റെ പൂർവ്വവിശ്വാസത്തെ പിന്തുടന്നവരായ കണിയാന്തറ ദി. വ്യ. ശ്രീ. ശെമ്മാച്ചനവർകളും സഹോദരങ്ങളായ ഉപദേശികളും അനുഗ്രഹിക്കപ്പെട്ട കണിയാന്തറവീട്ടിലുള്ള എല്ലാ ശാഖകളും നവീകരണത്തോടു ലയിച്ചിരിക്കുന്ന അവിടുത്തെ ബാവാകക്ഷികളും ബ്രദർ ഉപദേശി നമ്പിഅവർകളും അവരുടെ ചാർച്ചക്കാരും ഹിന്ദുക്കളിൽ ചില മഹാന്മാരും കൂടീട്ടുണ്ടായിരുന്നു. ഗുരുവിന്റെയും അനുവാദപ്രകാരം സത്യവിശ്വാസത്തെക്കുറിച്ചു ആദ്യം യേശുദാസൻ പ്രസംഗിച്ചു. എതൃവാദത്തിലേക്കു തയാറായ നമ്പി ഉപദേശിയോടു. എതൃവാദമുഖം രേഖാമൂലം വാങ്ങി സഭയിൽ പ്രസ്താവിച്ചിട്ടുള്ളതിനെ താഴെകാണിക്കുന്നു. (നമ്പി ഉപദേശിയുടെ കൈപ്പെട എഴുതിയതു. മനുഷ്യന പാപമോചനം കിട്ടുന്നതു ക്രിസ്തുവിശ്വാസത്താലല്ലാതെ ജ്ഞാനസ്നാനം കുർബ്ബാന മുതലായ കർമ്മങ്ങളാലല്ലാ. ഇവ പാപമോചനം പ്രാപിച്ച ശേഷം മാത്രം ആവശ്യമുള്ള. (ഒപ്പു.) ഇങ്ങിനെ യോഗത്തിൽ തന്ന വാദമുഖങ്ങളെ തെളിയിക്കുന്നതായ ഒരു പ്രസംഗത്തിന തയാറാകാതെ കുഴഞ്ഞു മറിഞ്ഞതിനെ കണ്ടപ്പോൾ ഞാൻ താഴെ കാണിക്കുന്ന എഴുത്തയച്ചു.

(രാജശ്രീ നമ്പി ഉപദേശി അവർകൾക്കു സലാം. നിങ്ങൾ രേഖാമൂലം തന്ന എതൃവാദമുഖപ്രതിയെ കാണിക്കുന്നു. ഇതിലേക്കു എന്റെ സമാധാന പ്രസംഗമെങ്കിലും കേൾപ്പാൻ നിങ്ങൾ നാഗല്പുരുഷനാണെങ്കിൽ തയാറോടെ പ്രസംഗസ്ഥലത്തു ഹാജരാകുന്ന വിവരത്തിനു രേഖാമൂലം മറുപടി ചെയ്യാം. എന്ന അന്ത്യോഖ്യാസഭ ഉപദേഷ്ടാഃ യേശുദാസൻ. ൮൫ തുലാം ൨൯. (ഒപ്പു) ഇതിന്റെ വാദപ്രതിവാദപ്രസംഗങ്ങളിൽ നിന്നു മറഞ്ഞുകളഞ്ഞു. എന്നാൽ ഇനിയെങ്കിലും താഴെകാണിക്കുന്ന ചോദ്യങ്ങൾക്കു മറുപടി ചെയ്യുവാൻ മതിയാകുമെല്ലൊ. പാപമോചനം പ്രാപിച്ചശേഷം മാത്രമെ ജ്ഞാനസ്നാനം കുർബ്ബാന മുതലായ കർമ്മങ്ങളെകൊണ്ടു ആവശ്യമുള്ളു എന്നാണല്ലൊ വാദമുഖത്തിന്റെ താല്പൎയ്യം.

(൧)- ചോദ്യം. പാപമോചനം പ്രാപിച്ചശേഷം എന്തു കാൎയ്യത്തെ സാധിക്കാനാണു ഈ കർമ്മങ്ങൾ അനുഷ്ഠിക്കുന്നതു.

(൨) നിങ്ങളുടെ സഭയിൽ ക്രിസ്തുവിൽ വിശ്വസിച്ചു പാപമോചനം പ്രാപിച്ചശേഷം ജ്ഞാനസ്നാനം കുർബ്ബാന മുതലായ കർമ്മങ്ങളെ ഏറ്റു മരിച്ചുപോയ ഒരുത്തൻ. സഭയിൽ ക്രിസ്തുവിൽ വിശ്വസിച്ചു പാപമോചനം പ്രാപിക്കയും ജ്ഞാനസ്നാനം കുർബ്ബാന മുതലായ കർമ്മങ്ങളെ ആചരിക്കാതെ മരിച്ചു പോയഒരുത്തൻ.

ഇവർ രണ്ടുപേരുടെയും സ്ഥിതി എങ്ങിനെ എന്നു ബ: നാഗൽ സായ്പു അവർകളോടും ആലോചിച്ചിട്ടു മറുപടിപാകാം.

(൩) ഇനി വേറൊരുത്തൻ വയറ്റുംകൊണ്ടു വലിഞ്ഞു നടക്കുന്ന വെർഡ്സ്‌വർത്ത അവർകൾതന്നെ. ഈ മനുഷ്യൻ ഒരു സഭയിൽ ഉൾപ്പെട്ട പള്ളിയല്ലാത്ത തന്റെ പ്രസംഗത്തിൽ തന്നെ പ്രസ്താവിക്കുന്നു. ശ്രായിത്തനൊന്നെന്നൊരു മനുഷ്യൻ ഇരുപത്തു കൊല്ലത്തോളം എല്ലാമതസ്ഥർക്കും പരസ്യം ചെയ്തു യേശുവിനെ പ്രസംഗിച്ചിരുന്നു. അതുകൊണ്ടു ആ മനുഷ്യൻ ഒരു ക്രിസ്ത്യാനി ആയിരുന്നു എന്നോ അല്ലല്ലൊ ഈ വെർഡ്സ്‌വർത്ത ഏതൊ മതപുസ്തകം വായിച്ചിരിക്കാമെന്നല്ലാതെ വേദം പഠിച്ചിട്ടില്ലെന്നു തീർച്ചതന്നെ. ആയതു അറിയണമെങ്കിൽ അദ്ദേഹത്തെയും എന്നെയും കൂട്ടി ഒരു യോഗത്തിൽ ഒരു വാരമെങ്കിലും പ്രസംഗത്തിനു ആരെങ്കിലും നിയമിക്കുക അപ്പോൾ വാസ്തവം അറിയാത്തവർക്കെല്ലാം അറിഞ്ഞുകൊള്ളാം. അദ്ദേഹത്തിന്റെ ചെമ്പു തെളിച്ചു കൂടാ എന്നു വിചാരിക്കുന്നവർ യോഗത്തിനു ഉത്സാഹിക്കുമൊ ഇല്ലല്ലൊ. ഈ വെർഡ്സ്‌വർത്തിന്റെ പേൎക്കു അയച്ചിരുന്ന എഴുത്തുകളിൽ ഒന്നിനെ താഴെ കാണിക്കുന്നു.

രാ. രാ. ശ്രീ. ൯ൻ ചിങ്ങം ൩൧നു-

(മക്കോസു. ൧൩: ൧൪, ൧൫.)

ഇപ്പോൾ കാർത്തികപ്പള്ളി പള്ളിയിൽ പ്രസംഗം നടത്തി വരുന്ന ബ: വെഡ്സ്‌വർത്ത അവർകൾക്കു വന്ദനം. താഴെകാണിക്കുന്ന വേദവാക്യങ്ങളെ ഇരുഭാഗത്തേയും ഏകയോജിപ്പിൽ വരുത്തുന്നതായ ഒരു പ്രസംഗം നിങ്ങൾ പ്രസംഗിയ്ക്കുന്നെങ്കിൽ കേൾപ്പാൻ ആഗ്രഹിക്കുന്നു. തയ്യാറുണ്ടെങ്കിൽ സ്ഥലവും ദിവസവും സമയവും നിശ്ചയിച്ചു മറുപടി അയപ്പാറാകണമെന്നു അപേക്ഷിക്കുന്നു. ശ്രായിത്തണ്ടാൻ (ഒപ്പു.)

വേദവാക്യങ്ങൾ.

൧. ൧ യോഹ. ൧: ൭, ൧൦.

൨. ൧ യോഹ. ൩: ൯.

ഈ വേദവാക്യങ്ങളെ വിരുദ്ധപ്പെടുത്താതെ യോജിപ്പിക്കേണമെന്നാണല്ലോ. വേദം പഠിക്കാത്ത മനുഷ്യൻ ഇതുകണ്ടു ഭയന്നു പോ....യി വേദം പഠിച്ചവരാരും ഇതുവായിച്ചാൽ ഭയന്നു ഒളിക്കുന്നില്ലാ. വിളക്കു പറയിൻ കീഴിലല്ലാ ആയതു മറഞ്ഞിരിക്കാൻ കഴിയാതെ തണ്ടിന്മേലത്രെ. ഈ മനുഷ്യൻ ക്രിയകൂടാത്ത ക്രിസ്തുവിശ്വാസംകൊണ്ടു രക്ഷിക്കപ്പെടാമെന്നു പറയുന്നതുകൊണ്ടു മാമോദീസാ ചെയ്ത ആളല്ലെന്നു തീർച്ചതന്നെ. ഇതുകൾക്കു ആരും വീട്ടിലുള്ളവരോടു മാത്രം മറുപടി പറയാൻ ഒരുങ്ങരുതെ എന്നു അന്ത്യോഖ്യാസഭ ഉപദേഷ്ടാ യേശുദാസൻ.

## ഒരു എഴുത്തിന്റെ പകൎപ്പ്.

മുഹമ്മദുമതപ്രസംഗിയായ മക്തിതങ്ങൾ ക്രിസ്തുമതഖണ്ഡനമായിട്ടു പല പുസ്തകങ്ങൾ പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതിൽ "മുഹമ്മദുനബി അവകാശഘോഷണം. ക്രിസ്തീയ മനുഷ്യ മോഷണം" എന്ന നാമം കൊടുത്തു ഒരു പുസ്തകം പ്രസിദ്ധപ്പെടുത്തിയിരുന്നു. മോശെപോലെ എഴുന്നേല്ക്കുമെന്നു പറഞ്ഞിരിക്കുന്ന ദീൎഘദൎശി ക്രിസ്തുവല്ലാ അവരുടെ മുഹമ്മദുനബിതന്നെ എന്നായിരുന്നു അതിലെ വാദം. ആ പുസ്തകത്തിലെ യുക്തികളെ ഖണ്ഡിച്ചു ൧൦൬൦-ൽ ൬-ാം ലക്കം ഇടവകപ്പത്രികയിൽ ഞാൻ ഒരു സമാധാനമറുപടി എഴുതിയിരുന്നു. പള്ളിക്കരെ കുറിശ്ശുങ്കൽ ബ: മാണിയച്ചനും ഞാനുംകൂടി തങ്ങളെ ഒരു സംവാദത്തിലേക്കു വരുത്തിയിരുന്ന സമയം ൬-ാം ലക്കം ഇടവകപ്പത്രിക അദ്ദേഹത്തിനു കൊടുക്കയുണ്ടായി. ക്രിസ്തുവിന്റെ അവകാശത്തെ കാണിക്കുന്ന എന്റെ കൃതിയെ തങ്ങൾ മിക്കവാറും സമ്മതിച്ചു എനിക്കു അയച്ചു ഒരെഴുത്തു അദ്ദേഹം ജീവിയായിരിക്കുന്ന കാലത്തു പ്രസിദ്ധപ്പെടുത്താതെയിരുന്നാൽ പിന്നീടു അതു വിശ്വാസയോഗ്യമല്ലാതെ വന്നേക്കുമെന്നുള്ള സംശയംകൊണ്ടു അതു താഴെ ചേൎക്കുന്നു.

൧൦൭൦- മിഥുനമാസം ൧൫-ാംനു—
പള്ളിക്കരയിൽ നിന്നും.

മശിഹാമതമൂലക്ഷേമപ്രദീപമെന്ന
ലേഖനമംഗളമാവിതു.

ശ്രായിത്തങ്ങളെന്ന കേശവനായിരുന്ന ശ്രീ- യേശുദാസൻ അറിവാൻ. മക്തിതങ്ങൾ എഴുതുന്നതു. ആവ. ൧൮, ൧൮-ൽ യഹോവാ മോശയോടും, ടി. ൧൫-ൽ മോശ ജനത്തോടും പറഞ്ഞറിയിച്ച ദീൎഘദൎശി സത്യാത്മാവായ മുഹമ്മദുനബിതന്നെ എന്നു നാം സ്ഥാപിച്ചു പ്രസിദ്ധപ്പെടുത്തിയ മുഹമ്മദുനബി അവകാശഘോഷണം, ക്രിസ്തീയ മനുഷ്യമോഷണം എന്ന ലേഖനത്തിനെതിരായി പറയപ്പെട്ട ദീൎഘദൎശി യേശുവാകുന്നു എന്നു സ്ഥാപിച്ചു താനൊന്നു എഴുതിയിരിക്കുന്നതായി മുഖാവിൽ പറഞ്ഞപ്പോൾ നാം വിസ്മയിച്ചു. അതു കാണണമെന്നു ആവശ്യപ്പെട്ടപ്രകാരം അയച്ചുതന്നു. മിശിഹാമതമൂലക്ഷേമപ്രദീപം എന്ന കയ്യെഴുത്തുപകൎപ്പു നമുക്കുകിട്ടി ആദ്യന്തം ശോധന ചെയ്തു.

൧. ഇങ്ങിനെ ഒന്നു ചമച്ചുണ്ടാക്കുന്നതിലേക്കുള്ള പ്രയാസം ഓൎത്തു തങ്ങളുടെ പ്രോത്സാഹത്തെക്കുറിച്ചു നാം പ്രശംസിക്കുന്നു.

൨. നമ്മുടെ അവകാശഘോഷണത്തിനു എതിരെഴുതുവാൻ ഈ വക സമാസസംഗതികളെ പെറുക്കിയെടുക്കുന്നതും ക്രിസ്തീയ വിദ്വാന്മാരിൽ ഒരുത്തനും ഒരുങ്ങാതിരുന്നതും താങ്കൾ ധൈൎയ്യപ്പെട്ടു ഈ സംഗതികളെ പ്രസിദ്ധപ്പെടുത്തിയതും ആശ്ചൎയ്യകരമല്ലൊ.

൯. ഇസ്ലാംമത ഉത്ഭവാരംഭത്തിൽ ഉല്പന്നമായിരിക്കുന്ന ഈ സംവാദത്തിൽ ക്രിസ്തുവിൻ മോശയെപ്പോലെ എന്നു സാധിപ്പാൻ അനേകർ ഇതുവരെ പരിശ്രമിച്ച ക്രിസ്തീയ പണ്ഡിതന്മാർ തങ്ങൾ കാണിക്കുന്ന സമാനസംഗതികളെ കാണിക്കാറുള്ളതു പ്രമാണം ശോധന ചെയ്യായ്കകൊണ്ടോ സംഗതി ധരിക്കായ്കകൊണ്ടോ അല്ലെങ്കിൽ ഈ സംഗതികൾ അസംബന്ധമെന്നോ നിസ്സാരമെന്നോ കരുതി ഒഴിഞ്ഞുകൊണ്ടായിരിക്കുന്നു.

൰. ആയിരത്തിൽപരം സംവത്സരം കഴിഞ്ഞതിൽ അനേകായിരം ക്രിസ്തുമതപണ്ഡിതന്മാർ ഉണ്ടായും പാണ്ഡിത്യം ഫലിപ്പിച്ചും ഇരിക്കെ അവർ ആസകലരും ഈ മഹത്തായ സംഗതികളിൽ നിർഭാഗ്യരായി പോകുന്നു. കേരളത്തിൽ തെക്കായ തിരുവിതാംകൂർ സമസ്ഥാനത്തിനടങ്ങിയ കാർത്തികപ്പള്ളിയിലുള്ള തങ്ങളുടെ വാസത്തിൽ ഈ ഭാഗ്യം ലഭിച്ചിരിപ്പാനും സംഗതി വന്നതിൽ അതിശയിപ്പാനില്ല. കാർത്തികപ്പള്ളി മുതൽക്കുള്ള ഏതാനും ഭൂമികൾക്കു എന്തോ ഒരു വിശേഷതയുണ്ടെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. പവുൽ എന്നവൻ ശവുൽ എന്ന യൂദനായിരുന്നു. വിലാൻകട്ടിനോ ബ്രാഹ്മണക്കുട്ടി ആയിരുന്നു.

൰൧. പ്രിയപ്പെട്ട തങ്ങൾ ഉദ്ദേശിച്ച പ്രിയജ്ഞാനത്തെ പ്രസിദ്ധപ്പെടുത്തിയതിൽ പിന്നെ ശേഷക്കാരായി ചമഞ്ഞെങ്കിലും ഈ പ്രത്യക്ഷഫലം ക്രിസ്തുമതത്തിന്റെ വിശിഷ്യാ ഉയരും ക്രിസ്ത്യസഭകൾക്കു ആശ്വാസവും നല്കിയിരിക്കുന്നു. പ്രത്യേകം അന്ത്യോഖ്യാ കനീസകൾക്കു മഹോത്സവമായും ഭവിച്ചിരിക്കുന്നു. ഈ ഉപകാരത്തിനൊത്ത പ്രതികാരം ക്രിസ്തുസമുദായങ്ങളിൽ നിന്നും അന്ത്യോഖ്യാ കനീസകളിൽ നിന്നു പ്രത്യേകവും ഉണ്ടാകേണ്ടതു അവകാശം തന്നെ, ഇപ്പോൾ കാണുന്നില്ലെങ്കിലും മേൽ കാണേണ്ടതുതന്നെ.

൰൨. ഇതിന്റെ പകൎപ്പു ൯൦. മീനം ൧൦-ാം൹-യിലെ ഇടവകപ്പത്രിക പ്രസിദ്ധപ്പെടുത്തിയതും കനീസകൾ ആധാരമാക്കി സൂക്ഷിച്ചു ക്രിസ്തുമത പാരമ്പര്യത്തെ പാലിച്ചതും ആകുന്നു.

൰൩. ഇതിന്റെ അച്ചടിപകൎപ്പു നമുക്കു എത്തിക്കുന്നതിലേക്കു തങ്ങൾ കൊടുത്തേല്പിച്ചിരുന്ന മേനോൻ നമുക്കു എത്തിക്കാതിരുന്നതും ഇതിനെ എതിരെഴുതുന്നതിൽ നാം ശ്രമിക്കാതെയിരിക്കുന്നതും ഇന്നുവരെ കഴിഞ്ഞവരും ഇപ്പോൾ ഉള്ളവരുമായ ക്രിസ്തീയ വിദ്വാന്മാരുടെ അഭിപ്രായത്തോടു യോജിച്ചിരിക്കുന്നു. (ഒപ്പു).

അവകാശപോഷണം ഇതുസഹിതം അയച്ചിരിക്കുന്നു,
സൌജന്യമാണു നിരീക്ഷിക്കണം
അവകാശപോഷണം വീണ്ടും വായിച്ചു വാദസംഗ
തിയിൽ വീണ്ടും ധരിക്കണം.

---

## മാർ ഗ്രീഗോറിയോസ് സ്മാരക സമ്മാന പരീക്ഷ.

കാലം ചെയ്ത മാർ ഗ്രീഗോറിയോസ മെത്രാപ്പോലീത്തായുടെ സ്മാരകമായി മലങ്കര ഇടവകയിലുള്ള എല്ലാ ഇംഗ്ലീഷുപള്ളിക്കൂടങ്ങളിലെയും ൩-ം ൪-ം ഫാറങ്ങളിലെ വിദ്യാൎത്ഥികൾക്കു ചേരാമെന്നുള്ള വ്യവസ്ഥയിന്മേൽ മുളന്തുരുത്തി പള്ളിക്കാർ ഏൎപ്പെടുത്തിയിട്ടുള്ള സമ്മാന പരീക്ഷ പോയ ധനുമാസത്തിൽ പതിവുപോലെ നടത്തി. ഈ പ്രാവശ്യവും മാർ ദീവന്നാസ്യോസ സിമ്മനാരി, തിരുവല്ലാ മാർ ഗ്രീഗോറിയോസ മെമ്മോറിയൽ ഹൈസ്കൂൾ, ഇടവമൺ മാർ ഗ്രീഗോറിയോസസ്കൂൾ, മുളന്തുരുത്തി സെന്തോമ്മാസസ്കൂൾ ഈ നാലു വിദ്യാലയങ്ങളിൽനിന്നുമാത്രമെ പരീക്ഷയ്ക്കു കുട്ടികളെ അയച്ചിട്ടുള്ളു. ശേഷമുള്ള പള്ളിക്കൂടങ്ങൾ ഇപ്പോഴും മൌനമായിരിക്കുന്നതു വ്യസനകരമെന്നു പറയേണ്ടിയിരിക്കുന്നു. പരീക്ഷയിൽ ചേൎന്ന കുട്ടികളുടെയും ജയശാലികളുടെയും വിവരം താഴെ ചേൎത്തിരിക്കുന്ന പട്ടികകൊണ്ടു കാണാം.

| പള്ളിക്കൂടത്തിന്റെ പേർ | പരീക്ഷയിൽ ചേൎന്ന കുട്ടികളുടെ സംഖ്യ | ൧-ാം ക്ലാസിൽ ജയിച്ചവരുടെ സംഖ്യ | ൨-ാം ക്ലാസിൽ ജയിച്ചവരുടെ സംഖ്യ |
|---|---|---|---|
| മാർ ദീവന്നാസ്യോസ സിമ്മനാരി | ൬൦ | ൫ | ൧൨ |
| മാർ ഗ്രീഗോറിയോസ മെമ്മോറിയൽ ഹൈസ്കൂൾ | ൨൨ | " | ൩ |
| ഇടവമൺ മാർ ഗ്രീഗോറിയോസ സ്കൂൾ | ൨൨ | ൨ | ൭ |
| മുളന്തുരുത്തി സെന്തോമ്മാസ സ്കൂൾ | ൬ | " | ൪ |
| ആകെ | ൧൨൨ | ൭ | ൩൨ |

### സമ്മാനാൎഹന്മാർ.

൧-ാം സമ്മാനം ഉറുപ്പിക ൧൦. മാർ ദീവന്നാസ്യോസ സിമ്മനാരി വിദ്യാൎത്ഥി പി. ഗീവറുഗീസു ശെമ്മാശ്ശ.

൨-ാം സമ്മാനം ഉറുപ്പിക ൭. ഇടവമൺ മാർ ഗ്രീഗോറിയോസു സ്കൂൾവിദ്യാൎത്ഥി വി. മാത്യു.

൩-ാം സമ്മാനം ഉറുപ്പിക ൫. ഇടവമൺ മാർ ഗ്രീഗോറിയോസു സ്കൂൾ വിദ്യാൎത്ഥി ടി. സി. ജോഷ്വായ്ക്കു ആകെ ൧൩൯ മാൎക്കും മാർ ദീവന്നാസ്യോസു സിമ്മനാരി വിദ്യാൎത്ഥി കെ. പി. താരുവിനു ൧൩൯ മാൎക്കും ഉള്ളതും അര മാൎക്കുവരെയുള്ള വ്യത്യാസം വ്യത്യാസമായി വിചാരിച്ചുകൂടായെന്നു പരീക്ഷാ കമ്മട്ടി മുമ്പെതന്നെ തീരു

മാനിച്ചിരിക്കുന്ന ക്രമപ്രകാരം ഇവർ രണ്ടുപേരെയും സമന്മാരായി വിചാരിച്ചു ൩-ാം സമ്മാനം രൂപാ ൫-ം ഇവൎക്കു തുല്യമായി ഭാഗിച്ചു കൊടുക്കപ്പെടുന്നതുമാകുന്നു.

പരീക്ഷയ്ക്കു കുട്ടികളെ ഇതുവരെ അയക്കാതിരിക്കുന്ന മറ്റു പള്ളിക്കൂടക്കാരും അടുത്ത ആണ്ടുമുതലെങ്കിലും അയച്ചുകാണ്മാൻ പരീക്ഷ കമ്മട്ടിക്കാർ ആഗ്രഹിക്കുന്നു. ൨-ാം ഫാറത്തിൽ പഠിക്കുന്ന കുട്ടികൾ ൩-ാം ഫാറത്തിലെ കുട്ടികളോടു മത്സരിച്ചാൽ ഫലമില്ലെന്നു ഒരു കാരണം ൨-ാം ഫാറം ഉയൎന്ന ക്ലാസായിരിക്കുന്ന ചില സ്കൂളുകാർ ചിലപ്പോൾ പറയാറുണ്ടു. ഇതു മതിയായ ഒഴികഴിവല്ലെന്നു ഈ കഴിഞ്ഞ പരീക്ഷകൊണ്ടു വെളിപ്പെട്ടിരിക്കുന്നു. എന്തെന്നാൽ ഈ പ്രാവശ്യം ഇമ്പാമണ്ണ് പള്ളിക്കൂടത്തിൽനിന്നു പരീക്ഷയ്ക്കയച്ച കുട്ടികളിൽ ഏഴുപേർ ഒഴികെ ശേഷമെല്ലാം ൨-ാം ഫാറത്തിൽനിന്നായിരുന്നു എന്നും ഇവരിൽ ൪ പേർ ൨-ാം ക്ലാസിൽ ജയം പ്രാപിക്കയും ഒരുവൻ മൂന്നാം സമ്മാനത്തിന്റെ കൂട്ടവകാശിയായിത്തീരുകയും ചെയ്തിരിക്കുന്നു എന്നും ഓൎക്കേണ്ടതാകുന്നു.

അടുത്ത ധനുമാസത്തിലെ പരീക്ഷയ്ക്കു നിശ്ചയിച്ചിട്ടുള്ള പാഠവിഷയങ്ങൾ.

പഴയനിയമം- അബ്രാഹാമിന്റെ ജീവചരിത്രം.

പുതിയനിയമം- വിശുദ്ധ ലൂക്കോസിന്റെ എവൻഗേലിയോൻ ൧൯-ാം അദ്ധ്യായം മുതൽ അവസാനംവരെ.

മതസംഗതികൾ- ഏഴു കൂദാശകൾ

സഭാചരിത്രം- സുവിശേഷസംഘംവക ജോസേഫ് ശെമ്മാശൻ അച്ചടിപ്പിച്ച "പൂൎവിക സഭാപിതാക്കന്മാരും പൊതുസുന്നഹദോസുകളും" എന്ന പുസ്തകം ൩-ാം അദ്ധ്യായം.

കടശ്ശി ഈ പരീക്ഷ ഏൎപ്പെടുത്തിയ മുളന്തുരുത്തി പള്ളിയോഗത്തിനും ഈയാണ്ടത്തെ പരീക്ഷകന്മാരായിരുന്ന വ- ദി- ശ്രീ. പുന്നൂസറമ്പാൻ അവൎകൾ, ദി. ശ്രീ- കറ്റാനംപള്ളി വികാരി ഗീവറുഗീസുകത്തനാർ അവൎകൾ, ദി. ശ്രീ. പാണമ്പടിക്കൽപള്ളി വികാരി പീലിപ്പോസു കത്തനാർ അവൎകൾ, ഇവൎക്കും പരീക്ഷകമ്മട്ടിക്കാർ മനഃപൂൎവ്വം നന്ദി പറഞ്ഞുകൊള്ളുന്നു.

ആജ്ഞാപ്രകാരം

കോട്ടയം — ഇ. എം. പീലിപ്പോസു,

൧൦൭൮- മകരം ൨൫൹- — പരീക്ഷ കമ്മട്ടി സിക്രട്ടെറി.

---

## കണ്ടതു കേട്ടതു.

മാന്യ പത്രാധിപരെ! നിങ്ങളുടെ പത്രികയിൽ "നാട്ടോടി"യേയും മറ്റും കണ്ടിട്ടു നാൾ ഒട്ടിയായല്ലോ. ഞാനും ഒരു ചെറിയ നാട്ടോടിതന്നെ ഈ നാടെല്ലാം ഓടിനടന്നു തലയ്ക്കു കാച്ചിൽ പിടിപ്പിക്കാൻ എന്നാൽ സാദ്ധ്യമല്ലാ. നമ്മുടെ ഓട്ടം ഈ വടക്കൻ പ്രദേശങ്ങളിൽ മാത്രമെയുള്ളു. നമ്മുടെ ഓട്ടത്തിൽ കിട്ടിയ ചില വൎത്തമാനങ്ങളെ താഴെ കുറിക്കുന്നതു താങ്കളുടെ പത്രികയുടെ ഒരു കോണിൽ പ്രസിദ്ധപ്പെടുത്തി കാണ്മാനപേക്ഷ. ഇവിടെ വിശേഷങ്ങൾ പലതുണ്ടു പറവാൻ. ഇത്ര നാളും ഞാൻ ഒന്നു അന്ധാളിച്ചിരുന്നപോലെയാണ കേട്ടൊ. അതും ഒരു കണ്ടകിന്ന ഭാഗ്യമായതെയുള്ളു. അല്ലെങ്കിൽ പത്രാധിപൎക്കു പത്രികയിൽ മറ്റൊന്നും ചേൎപ്പാൻ തരപ്പെടുകയില്ലായിരുന്നു. ഇപ്പോഴും എവിടെപ്പിടിച്ചാ തുടങ്ങേണ്ടതു എന്നാണു എന്റെ പരിഭ്രമം. നിങ്ങൾക്കു ഇതൊന്നും അത്ര രസമില്ലെന്നായിരിക്കും. അല്ലെ? നിങ്ങളും ഈ കാലത്തിനൊത്ത ഒരാളുതന്നെയാണ. കഥകളൊക്കെ പറഞ്ഞു

അത്രേപോയല്ലൊ. ഇനി കാൎയ്യത്തിൽ പ്രവേശിക്കാം. സാറെ! നിങ്ങൾക്കു രക്ഷയെപ്പററി വല്ല ചിന്തയുമുണ്ടൊ? നിങ്ങൾ കണ്ടതും കേട്ടതും ഒക്കെ പത്രികയിൽ എഴുതികൊണ്ടിരുന്നാൽ മതിയൊ? നിങ്ങൾക്കു രക്ഷവേണമെങ്കിൽ ഇത്രടം ഒന്നു വന്നാൽമതി. ഇത്ര അകന്നുകിടന്നാൽ രക്ഷ അവിടെ കൊണ്ടുവന്നു തരാനും മററും ഒന്നിനും എന്നാൽ സാദ്ധ്യമല്ലാ. ഇങ്ങോട്ടെങ്ങാനും ഒന്നുത്തിരിക്കാമെങ്കിൽ വല്ലതും ഒരു അരകൈനോക്കാം. ഇവിടങ്ങളിൽ ഇപ്പോൾ രക്ഷയ്ക്കു നല്ലസഹായമാണു. ഞങ്ങളുടെ രക്ഷാപ്രസംഗികൾക്കു കിട്ടിയ കഥ ഒക്കെ കേട്ടിരിക്കുമല്ലൊ. സാറെ! വാസ്തവത്തിൽ അതൊന്നും എനിക്കു ഒട്ടും പിടിച്ചില്ല കേട്ടൊ. ഏറെയും അതൊക്കെ കൊണ്ടുതന്നെയാണു എനിക്കു കത്തിനുകൂടിതോന്നാതിരുന്നതു. ഞാൻ, അതോടാണു ശപിച്ചിരിക്കുന്നതു. ഞാൻ ശപിച്ചിരുന്നാൽ ആൎക്കാണു ഖേദം. ഇതാണു ഞാൻ ആദ്യം ഒന്നു അന്ധാളിച്ചിരുന്നുവെന്നു പറഞ്ഞതു. ഇപ്പോൾ കഥ മനസ്സിലായൊ? ഞാൻ നേരുകേടൊന്നും പറകയില്ല സാറെ! നിങ്ങൾ അങ്ങനെ ഒട്ടു സംശയിക്കുയുംവേണ്ടാ. സ്വൎഗ്ഗത്തിലും ഭൂമിയിലും നടന്ന എല്ലാ സംഗതികളിലും വച്ചു വലുതു മനുഷ്യരുടെ രക്ഷയ്ക്കായി നടന്ന ആ ഏക സംഗതിയാണല്ലൊ. അത്ര മഹാ വലിയ സംഗതിയെയാണു രണ്ടു ചെറിയ അക്ഷരങ്ങളാൽ "രക്ഷ" എന്നു നാമകരണം ചെയ്യിട്ടുള്ളതു എങ്കിലും ആ രണ്ടക്ഷരങ്ങൾ സ്വൎഗ്ഗത്തിനും ഭൂമിക്കും വേണ്ടി നിച്ചൂയല്ലയൊ എന്നു നടിച്ചു ആ പദത്തെയും അതിൻെറ അൎത്ഥത്തെയും വെറും ചെപ്പിടിയാക്കി കൊണ്ടുനടന്നാൽ ഇതെ സംഭവിക്കയുള്ളൂ.

എൻെറ സാറെ! ന്യായവിധിയെപ്പററിയും നിത്യശിക്ഷയെപ്പററിയും ഭയങ്കരമായി പ്രസംഗിക്കുന്ന ഈ വിദ്വാന്മാരെകൊണ്ടു അവരുടെ ന്യായവിധിയെ അവരുടെ നാവുകൊണ്ടുതന്നെ സൎവ്വശക്തൻ വിധിപ്പിക്കയില്ലയൊ എന്നു ആരറിയുന്നു. അമ്പൊ! യാക്കോബായക്കാർ നശിക്കുന്നതിനെപ്പററിയുള്ള ഈ വമ്പന്മാരുടെ ദുഃഖവും സഹതാപവും എൻെറ പത്രാധിപരെ ഒന്നുകണ്ടു തന്നെ അറിയേണ്ടതാണു. പ്രാൎത്ഥനയൊ പ്രസംഗമൊ ചെയ്യുമ്പോൾ ആ സംഗതിക്കായി എന്നുള്ള ഭാവത്തിൽ കണ്ണുനീരും ഹൃദയനൊമ്പരവും ഇല്ലാതെ വരുത്തുന്ന നിലവിളിയുടെ ഭാവങ്ങളും ഗദ്ഗദസ്വരങ്ങളും സത്യം അശേഷവും ഇല്ലാത്തതും എത്രയും ഗൌരവത്തോടു സത്യം ചെയ്യുന്നതുമായ തൊണ്ടപറിച്ചയുടെ ഗോഷ്ഠികളും കണ്ടുംകൊണ്ടു ഇന്നും ക്ഷമയോടെ അഗ്നിയും ഗന്ധകവും ഇറക്കാതെയിരിക്കുന്ന സൎവ്വശക്തൻ തമ്പുരാൻെറ മാനുഷമക്കളോടുള്ള ദീൎഘക്ഷമയേയാണു ഞാൻ അതിശയിക്കുന്നതു.

യാക്കോബായക്കാർ ചെയ്യുന്ന പാപങ്ങളെ കണ്ടുകൊണ്ടിരിക്കുന്ന ദീൎഘക്ഷമയെപ്പററി അതിശയിക്കുന്നില്ലയൊ എന്നു പത്രാധിപർ ചോദിക്കുമായിരിക്കും. ചോദിച്ചോളു. ഞാൻ സമാധാനം പറയാം. അവരുടെ പാപങ്ങൾ സാറെ അറിവില്ലായ്മയിൽ നിന്നാണെന്നുള്ളതിനു യാതൊരു സംശയവുമില്ലാ. അതിനു പാപമില്ലെന്നല്ല ഞാൻ പറയുന്നതു. അങ്ങനെ വ്യാഖ്യാനിച്ചുകളയരുതു. പണ്ടുള്ള മനുഷ്യൎക്കു കൊമ്പുകൾ ഉണ്ടായിരുന്നു എന്നു ഒരുപദേശി വ്യാഖ്യാനിച്ചതായി കേട്ടിട്ടില്ലെ?. അവർ ചെയ്യുന്ന മദ്യപാനം, ശാബതലംഘനം ആദിയായവ സ്വൎഗ്ഗരാജ്യത്തിൽ നിന്നു ഇവരെമാറാക്കത്തക്കവയാണെന്നുള്ള ബോധം അവൎക്കു വരുത്തിയാൽ അവർ പിന്നെ അതുചെയ്യുമൊ എന്നിനിക്കു വളരെ സംശയമാണു. അതിനു ഇവരുടെ പ്രസംഗത്താൽ മാനസാന്തരപ്പെട്ടവരെന്നു ഭാവിക്കുന്നവരുടെ ചരിത്രം തന്നെ സാക്ഷിയല്ലയൊ? അറിഞ്ഞുംകൊണ്ടു ചെയ്യുന്നവനു അധികം അടികൊള്ളും എന്നില്ലയൊ? സാറെ! ഞാൻ പറയുന്നതു പാപത്തേക്കാൾ വലിയകററം കപടഭക്തിയെന്നാണു ദൈവം നിരീശ്വരനേയും പാപിയേയും സ്നേഹിക്കുന്നവനാകുന്നു. നീതിമാ

നെ അവന്റെ അനുസരണത്തെക്കുറിച്ചും പാപിയെ അവന്റെ നാശത്തെക്കുറിച്ചും ദൈവം സ്നേഹിക്കുന്നു. എന്നാൽ ഇല്ലാത്തവയെ നടിക്കുന്ന കപടഭക്തിക്കാരനെ ദൈവം വെറുക്കുന്നു. സ്വസ്ഥതയ്ക്കു ആവശ്യമില്ലെന്നു ഭാവിക്കുന്ന മഹാരോഗിയായ പറിശനെ ദൈവം ഒരിക്കലും വെറുതെ വിടുകയില്ലാ നിശ്ചയം. ശീതവാനേയും ഉഷ്ണവാനേയും തനിക്കു സഹിക്കാമെന്നും ശീതോഷ്ണവാനെ തനിക്കു സഹിച്ചുകൂടാ എന്നല്ലയൊ താൻ പ്രലപിച്ചിട്ടുള്ളതു. പരമദുഷ്ടന്മാരായ എത്രപേരെ തന്റെ സ്വന്തം വകയ്ക്കായി താൻ തിരഞ്ഞെടുത്തിട്ടുണ്ടെന്നുള്ളതും ഇതിനു ഒരു തെളിവല്ലയൊ? ഈ വക നാടകാഭിനയങ്ങൾ ശീലിക്കുന്നതിനു എട്ടും പത്തും രൂപാ കൊടുത്താൽ മതിയാകുമൊ ഇവൾക്കു എന്നാണു എന്റെ വിചാരം. എന്റെ സാറെ! ഇവർ അവധിയെടുത്തു അങ്ങോട്ടു വരുമ്പോൾ ഇവർ യാക്കോബായക്കാരുടെ നാശത്തെ ഓർത്തു ഉറങ്ങുന്നുണ്ടായെന്നും എങ്ങിനെ അവർ അവിടെ കഴിച്ചുകൂട്ടുന്നു എന്നും ഒന്നു തിരക്കി അറിയിച്ചാൽ വല്യ ഉപകാരമായിരുന്നു. ഒരു വക സാധുക്കളുടെ കണ്ണിലൊക്കെ പൊടിയിടുവാൻ ഇതൊരു കൈകണ്ട ഔഷധമാണെന്നുള്ളതിനു സംശയമില്ലാ.

എന്റെ സാറെ! ഇവരുടെ ശബ്ദസ്വരങ്ങളും മറ്റും മനുഷ്യരുടെ സംസാരങ്ങളെ അതുപോലെ സൂക്ഷിക്കുന്നതും പിന്നീടും അതുപോലെ തന്നെ കേൾപ്പിക്കുന്നതും ആയ ഒരു വക യന്ത്രമുണ്ടെന്നു കേട്ടിട്ടുള്ളതിൽ ഒന്നു സൂക്ഷിപ്പിച്ചു വച്ചിച്ചെങ്കിൽ ന്യായവിധിയുടെ ദിവസത്തിൽ അതും കൂടി കൊണ്ടുചെല്ലാമെങ്കിൽ ഇവർ എങ്ങിനെ സിംഹാസനത്തിന്മേൽ ഇരിക്കുന്നവന്റെ മുമ്പിൽ നില്ക്കുമെന്നു കാണാമായിരുന്നു. ഓ ആ യന്ത്രമുണ്ടാ അതു നില്ക്കുന്നു. ആ കഥ ഞാൻ ഓർത്തില്ല കേട്ടൊ എന്റെ സാറെ! ഓർമ്മയുടെ പുസ്തകത്തിൽ ഇതുപോലെ തന്നെ സൂക്ഷിപ്പാൻ കഴികയില്ലെന്നുണ്ടൊ. അമ്മേമ്പോ! എന്തു ഭാവശക്തികളാണു ഇവർ കാട്ടുന്നതു. തന്റെ സ്വന്തസഹോദരിയെ പിഴപ്പിച്ചു വരുന്ന ഒരാൾ കൂടി ഞങ്ങളുടെ പ്രസംഗികളുടെ കൂട്ടത്തിലുണ്ടായിരുന്നു. ബ: സ്ലീബാശെമ്മാശൻ ആ വിദ്വാന്റെ രഹസ്യം വെളിപ്പെടുത്തിയാറെ കമ്പി അടിച്ചു മറുപടി വരുത്താമെന്നും മറ്റും വളരെ ഭാവങ്ങളുണ്ടായി. യദൃശ്ചയാൽ കമ്പി അടിക്കാതെ തന്നെ അറിവാൻ തക്കവിധത്തിൽ ആ സഹോദരിയുടെ ദിക്കുകാരിൽ രണ്ടുമൂന്നു പേർ കൂടി ആയിടെ തന്നെ വരുവാനിടയായപ്പോൾ ആ സഹോദരിയുടെ മണ്ടിയും ആ സഹോദരിക്കുണ്ടായ പരിഭ്രമവും കണ്ടുതന്നെ അറിയേണ്ടതായിരുന്നു.

കഷ്ടം! എന്റെ സാറെ! ഇതൊന്നുകൊണ്ടും പഠിക്കാത്ത നമ്മുടെ ചില സാധുക്കളെപ്പറ്റി എന്താ പറയേണ്ടതു. വേറൊരു സഹോദരി യാക്കോബായക്കാരുടെ നാശത്തെപ്പറ്റി അതിവേദനയോടെ വന്നു ഇവിടങ്ങളിൽ പാർത്തിരുന്നാറെ തന്റെ സ്വന്ത ഒരു സഹോദരി ഇവിടെ നല്ല പ്രചാരത്തിൽ ഇരുന്നിരുന്നതിനെക്കുറിച്ചു അശേഷം ശ്രമവും മനോവേദനയും കാണിക്കാതിരുന്നതിനെപ്പറ്റി ഓർക്കുമ്പോൾ ആ സഹോദരിയുടെ സഹതാപവും വിസ്മനീയമല്ലെ. ഇസ്രായേലിൽ കാണാതെ പോയതിനെ മാത്രം അന്വേഷിപ്പാനെന്നു വാദിച്ചു; യാക്കോബായക്കാരുടെ ഇടയിൽ മാത്രം വേലചെയ്യുന്ന ഈ അപ്പോസ്തോലൻ സ്വന്തഭവനത്തിലെ സഹോദരിയെ ഇസ്രായേലിലെ ആയിട്ടു വകവയ്ക്കുന്നില്ലായിരിക്കുമൊ. സാറെ! ഇവിടെ സ്വന്തഭാര്യയോടു സ്വരചേർച്ചയില്ലാതെയിരുന്ന ഒരു യൌവ്വനക്കാരൻ ഉണ്ടു. രണ്ടുമൂന്നു രക്ഷിക്കപ്പെട്ടവർ കൂടി അവനെപ്പറഞ്ഞു മോഴപിരട്ടി അവന്റെ സ്വത്തുക്കൾ എല്ലാം പാർക്കുന്ന പുരയുംകൂടെ വെറുതെ തീറുവാങ്ങി രജിസ്ത്രാരുടെ മുമ്പാകെ ചെപ്പിടിയിൽ കൈമാറി. ആധാരമെല്ലാം ഉറച്ചു കഴിഞ്ഞപ്പോൾ രക്ഷയേപ്പറ്റി മിണ്ടാട്ടമേയില്ലാ- എന്തോ! ഭാര്യയെ ചൊവ്വും മര്യാദയും പഠിപ്പിക്കാനുള്ള

സൂത്രം കൊള്ളരുതൊ അവനെ മരണപര്യന്തം സന്ധിച്ചുകൊള്ളാമെന്നാണത്രെ കരാറു. പിന്നെ ആധാരത്തിൽ റൊക്കം പററും രജിസ്ത്രാരുടെ മുമ്പാകെ ചെപ്പിടിയിൽ കൈമാററവും ഉണ്ടായതെന്താണന്നല്ലെ? അല്ലങ്കിൽ ആധാരത്തിനുറപ്പുണ്ടൊ? ആധാരത്തിനുറപ്പില്ലാഞ്ഞാൽ ഭാര്യനല്ലശീലം പഠിക്കുമൊ? കൊച്ചുന്നു ഭാര്യയില്ലാഞ്ഞാൽ എങ്ങനെയാണന്നു ചോദിച്ചേക്കാം. സഹോദര സ്നേഹത്തെപ്പററി പത്രാധിപർ കേട്ടിട്ടില്ലായിരിക്കുമൊ. അപ്പോസ്തോലകാലത്തെപ്പോലെ ഇവർക്കുള്ളതെല്ലാം പൊതുവിലാണത്രെ. വസ്തുവകകൾ മാത്രമല്ല ഉള്ളതു ആസകലവും അവർക്കുള്ളതിൽ എല്ലാം പങ്കു നമ്മുടെ കൊച്ചുന്നുമുണ്ടല്ലൊ. പിന്നെയെന്താ സാറെ! തരക്കേടു. കഷ്ടം എന്റെ സാറെ! സാധു വൈഷമ്യത്തിലായെന്നു ഒടുവിൽ മനസ്സിലായപ്പോൾ വസ്തുക്കൾ തിരിച്ചു ചോദിച്ചാറെ കൊടുക്കയുമില്ലാ. എന്താ! രക്ഷ കൊള്ളരുതൊ? അവിടെ എങ്ങാനും ഭാര്യാഭർത്താക്കന്മാർ തമ്മിൽ പിണക്കമുണ്ടെങ്കിൽ ഈ സൂത്രം ഒന്നു വച്ചുകൊടുത്തേക്കണെ സാറെ!. വശമില്ലങ്കിൽ ഇങ്ങോട്ടയച്ചാലും തരക്കേടില്ലാ. അല്ലങ്കിൽ അറിയിച്ചാൽ ഞങ്ങളുടെ സഹദേന്മാരെ അങ്ങോട്ടൊന്നയയ്ക്കാം. അവർ വന്നു രണ്ടുമൂന്നുപ്രസംഗവും ഒരു പ്രാർത്ഥനയും പാട്ടും ഒക്കെ കഴിച്ചാൽ കാര്യമൊക്കെ ഉഷാർ. പക്ഷെ ഒരുകാര്യം പിണഞ്ഞുപോയി. ആധാരം ഇവിടത്തുകാരിൽ രണ്ടു രക്ഷിക്കപ്പെട്ടവരുടെപേർക്കാണു എഴുതിയിട്ടുള്ളതു സഹദേന്മാർക്കു പങ്കുണ്ടൊ, എന്തൊണ്ടു എന്നൊക്കെ കണ്ടാലെ അറിയാവു. ഞങ്ങളുടെ രക്ഷിക്കപ്പെട്ടവരുടെ ഇടയിൽ ഒരുവനു വേറൊരാളോടു ഒരു നീരസം ഉണ്ടായാറെ വ്യാജത്തടി വീട്ടിൽ ഇട്ടു എടുപ്പിച്ചു കുറെ ചക്രം ചിലവാക്കിച്ചു. അന്യന്റെ വസ്തുക്കൾ പിടിച്ചുപറിപ്പാനും അതിനു വേണ്ട വഴികൾ സൃഷ്ടിപ്പാനും വിരോധമുള്ളവന്റെ വീട്ടിൽ കള്ളത്തൊണ്ടി ഇട്ടെടുപ്പിക്കാനും ദുർവ്യവഹാരങ്ങൾ ഉണ്ടാക്കി സഹായിപ്പാനെന്നുള്ള ഭാവത്തിൽ ഇടങ്ങിച്ചു വ്യവഹാരച്ചിലവിലേക്കു പണത്തിനുവേണ്ടി മാത്രം അല്ലാതെ വസ്തുവിനു മോഹമുണ്ടായിട്ടൊ വസ്തു തട്ടുവാനൊ ഒന്നിനുമല്ലാ; വസ്തു എഴുതിവാങ്ങുവാനും മേലധികാരികളെ ദുഷിപ്പാനും ചീത്ത വാക്കു പറവാനും ഒന്നിനും ഒരു വിഷമവുമില്ല, കള്ളുതൊടരുതു, ഞായറാഴ്ച ലംഘിക്കരുതു, ഞായറാഴ്ച തേക്കുന്നതിനുംമററും വിരോധമില്ല. എന്താ കൊള്ളരുതൊ, ഇതാണു ഞാൻ പറഞ്ഞതു ഇങ്ങോട്ടു അടുത്തോളാൻ. കള്ളു കുടിക്കണമെന്നുണ്ടെങ്കിൽ പോരണ്ടാ അതു അശേഷം ഒക്കുകയില്ലാ തീർച്ചതന്നെ. മറെറാന്നിനും ഒരു വിരോധവുമില്ല. ഇതൊക്കെകൊണ്ടു ഞങ്ങളുടെ രക്ഷിയ്ക്കപ്പെട്ട സഹോദരന്മാരുടെ ലാക്കുകളും ആന്തരങ്ങളും അറിയരുതൊ.

കടമററത്തു പള്ളിയിലെ ചില സ്ഥാനങ്ങളെക്കുറിച്ചും മററുമുള്ള തക്കങ്ങളാണു ഈ രക്ഷായ്ക്കു കാരണം. പള്ളിയിൽ വല്ല തക്കവുമുണ്ടെങ്കിൽ അറിയിച്ചാൽ സഹദേന്മാരെ കാണാം. അല്ലങ്കിൽ പത്രാധിപർതന്നെ സ്വന്ത പള്ളിയിൽ ഒരു തമ്മിത്തല്ലുണ്ടാക്കിയേക്കൂ യാക്കോബായക്കാരെക്കുറിച്ചുള്ള സഹതാപം കാണണമെങ്കിൽ അപ്പോൾ കണ്ടോളൂ. ഒടിച്ചുകുത്തി നടരുതൊ എന്നു പണ്ടു ചോദിച്ചതുകൊണ്ടു കുറെ അധികം വാശിയിലാണു. പാറമേലാണു അടിസ്ഥാനം ഇട്ടിരിക്കുന്നതു. എന്താ, പത്രോസിനുള്ളവരാകുവാൻ ഒന്നരണ്ടു പാറ കിട്ടിയാൽ പോരനുണ്ടൊ? ഒരു രക്ഷാപ്രസംഗി ഞായറാഴ്ച തന്റെ പ്രസംഗവും കഴിച്ചു തിരിച്ചു പോകുമ്പോൾ ഒരുവൻ ഒരു വിറകുമുട്ടി ചുമന്നുകൊണ്ടുവരുന്നതു കണ്ടു പ്രസംഗിച്ചു മനസ്സു മടിച്ചു. അവൻ കററം സമ്മതിച്ചു വിറകുമുട്ടി താഴെയിട്ടു, നോക്കിയപ്പോൾ സഹദായുടെ കയ്യിൽ വച്ചിട്ടത്തെ മേശയ്ക്കുള്ളതൊ എന്തൊ ഒരു കോഴി തല കീഴ്ക്കനാംപാടു തൂങ്ങികിടക്കുന്നു. ചുമട്ടുകാരൻ സാറെ നിങ്ങളെന്താ ഞായറാഴ്ചയുമായിട്ടു ഈ മിണ്ടാപ്രാണിയെ ഇങ്ങിനെ ദുരിതപ്പെടുത്തി ചുമക്കുന്നതു എന്നായി. സാർ മിണ്ടാതെ നടന്നുതുടങ്ങി

ചുമട്ടുകാരൻ പിറകെക്കൂടി നിർബ്ബന്ധമായി സാർ ഓടിത്തുടങ്ങി. ചുമട്ടുകാരനും പുറകെയെത്തി കോഴിയെ ഇടാത്തപക്ഷം എറിഞ്ഞുകാലൊടിക്കുമെന്നായി. സാർ കോഴിയെ ഇട്ടുംവച്ചു അണ്ടികളഞ്ഞ അണ്ണാനെപ്പോലെ വിഷണ്ണനായി വീട്ടുപുക്കു. ചുമട്ടുകാരൻ കോഴിയേയുംകൊണ്ടു അവന്റെവീട്ടിലുൾപ്പുക്കു. ഇങ്ങനെയൊക്കെയാണ ഞങ്ങളുടെ ഇവിടങ്ങളിലെ രക്ഷയും ഉപദേശവുമെല്ലാം.

ഇങ്ങനെ ഓരോന്ന പറകയാണെങ്കിൽ അനവധിയുണ്ടു. അവയെല്ലാം സൌകൎയ്യംപോലെ ഇനി ഒരു കത്തിൽ ആകാമെന്ന കരുതി ചുരുക്കുന്നു. അയ്യൊ! സമയം അതിക്രമിച്ചിരിക്കുന്നു. ഇപ്പോൾ നിറുത്തട്ടെ. ഗുഡ്ബൈ.

എന്ന വടക്കൊക്കെയോടി.

---

## ഒരു തിരുവെഴുത്തു.

വെത്സപ്രഭു അവർകളുടെ ആഗമനത്തിൽ അദ്ദേഹത്തിനു സ്വാഗതം പറയുന്നതിനും സുറിയാനി സമുദായത്തിന്റെ രാജഭക്തിയെ പ്രദൎശിപ്പിക്കുന്നതിനും വേണ്ടി നി. വ. ദി. ശ്രീ. മാർ ദിവന്നാസ്യോസ മെത്രാപ്പോലീത്താ അവർകൾ മദ്രാസിലേക്കു എഴുന്നെള്ളുന്നതിന നിശ്ചയിച്ചിരുന്നെങ്കിലും തിരുമനസ്സിലേക്കുണ്ടായ അസ്വാസ്ഥ്യംമൂലം ഈ ഉദ്ദേശം നിറവേറ്റുവാൻ സാധിക്കാതെ വന്നതുകൊണ്ടു സമുദായത്തിന്റെ സ്വാമിഭക്തിയെ എഴുത്തുമൂലം പ്രഭു അവർകളെ അറിയിക്കേണ്ടിവന്നു. അതിന പ്രഭു അവർകൾ അയച്ചുതന്നിട്ടുള്ള മറുപടിയുടെ താല്പൎയ്യം സമുദായാംഗങ്ങളെ ഗ്രഹിപ്പിക്കണമെന്ന ആവശ്യപ്പെട്ടിരിക്കുന്നതിനാൽ ആ എഴുത്തിന്റെ തൎജ്ജമ താഴെ ചേൎക്കുന്നു:—

വെത്സപ്രഭുവിന്റെ കാമ്പു.
ഇണ്ട്യാ ൧൯൨൨ ജനവരി ൨൭-ാം ൹

ഈ മാസം ൨൭-ാം ൹-യിലെ നിങ്ങളുടെ എഴുത്തിനുവേണ്ടി നിങ്ങൾക്കു മനഃപൂൎവ്വമായ നന്ദി പറവാൻ വെത്സപ്രഭുവും പ്രഭ്വിയും എന്നോടു ആജ്ഞാപിച്ചിരിക്കുന്നു. ആ എഴുത്തിലെ ദയവായ വാക്കുകൾ ഈ തിരുമേനികളുടെ ഉള്ളിൽ അത്യാധികം വ്യാപിച്ചിരിക്കുന്നു. മലബാർ തീരത്തുള്ള പ്രാചീന സുറിയാനിസമുദായത്തിന്റെ സ്വാമിഭക്തിയും നന്മനസ്സും അറിയിക്കുന്ന പ്രസ്താവനകൾ തിരുമേനികൾ അത്യന്തം മതിക്കുന്നു എന്നു നിങ്ങൾ ദയവുചെയ്തു സമുദായാംഗങ്ങളെ ഉറപ്പായി ധരിപ്പിക്കണമെന്നു കൂടെ തിരുമേനികൾ ആവശ്യപ്പെടുന്നു

നിങ്ങളുടെ അസ്വാസ്ഥ്യത്തെക്കുറിച്ചു കേട്ടിട്ടു തിരുമേനികൾ വ്യസനിക്കുന്നു. എങ്കിലും താമസമെന്യെ നിങ്ങൾ പൂർണ്ണസ്വാസ്ഥ്യത പ്രാപിക്കട്ടെ എന്നു അവർ ആശംസിക്കുന്നു.

എന്നു ആർതർ ബെഗ്ഗി.
പ്രൈവറ്റു സിക്രട്ടേരി.

മലങ്കരെ സുറിയാനി മെത്രാപ്പോലീത്താ മോസ്റ്റ റെവറണ്ട മാർ ഡയനീഷ്യസ അവർകൾക്കു.

---

## വൈദീക സംഘം.

മലങ്കര യാക്കോബായ ക്ലീയറിക് യോഗത്തിൻെറ സ്ഥാപകനും യഥാർത്ഥ സിദ്ധനുമായ കൊച്ചുതിരുമേനിയുടെ ശ്രാദ്ധദിവസം പട്ടക്കാരുടെ ഒരു പൊതുയോഗം കൂടണമെന്നുള്ള മുൻനിശ്ചയമനുസരിച്ചു രണ്ടുമൂന്നു കൊല്ലം നടത്തിയെങ്കിലും ആ ദിവസത്തെ ബഹളംകൊണ്ടു സംഘോദ്ദേശം ശരിയായ വിധത്തിൽ സഫലീകരിക്കുന്നില്ലെന്നു കണ്ടതിനാൽ ഈ കഴിഞ്ഞ തുലാമാസത്തിൽ കൂടിയ യോഗത്തിൽ ഇതിനെപ്പറ്റി ആലോചിച്ചതിൽ തിരുമേനിയുടെ ശ്രാദ്ധദിവസത്തിലെ യോഗത്തിനും പുറമെ സൌകൎയ്യംപോലെ രണ്ടൊ മൂന്നൊ യോഗം കൂടി സ്ഥലം മാറി നടത്തിയാൽ കൊള്ളാമെന്നും ഇതിൻെറ ആരംഭയോഗമായി മകരം ൧൭-നു- കഴിഞ്ഞിട്ടു ഒരു യോഗം പരുമലെതന്നെ കൂടണമെന്നും അതിലേക്കുവേണ്ടി വരുന്ന ചിലവു സിമ്മനാരിവകയിൽനിന്നുതന്നെ വഹിച്ചുകൊള്ളാമെന്നുംമറ്റും ബ: വട്ടശ്ശേരിൽ റമ്പാച്ചൻ അവർകൾ പ്രസ്ഥാപിക്കുകയും ഈ അഭിപ്രായത്തെ യോഗം ഐകകണ്ഠ്യേന സമ്മതിക്കുകയും ചെയ്തു. ഈ നിശ്ചയമനുസരിച്ചു കഴിഞ്ഞ പത്രികയിൽ പ്രസിദ്ധപ്പെടുത്തിയിരുന്ന നോട്ടീസിൻപ്രകാരം ഈ മാസം ഫെബ്രു: ൧൯-ം ൨൦-ം നു-കളിൽ വൈദീകന്മാരുടെ ഒരു സാധാരണയോഗം കൂടി. ഇപ്പോൾ വലിയനോമ്പു അടുത്ത സമയമാകകൊണ്ടു പട്ടക്കാൎക്കു ഇടവകസംബന്ധമായ ജോലിത്തിരക്കു ഉണ്ടെന്നിരുന്നാലും നാല്പതിൽ അധികം വൈദീകന്മാർ സന്നിഹിതന്മാരായിരുന്നു. ഈ ആരംഭയോഗത്തിൽ ഇത്രയും ആളുകൾ കൂടിയതിനെപ്പറ്റി വളരെ സന്തോഷിപ്പാനുണ്ടെന്നു മാത്രമല്ല, യോഗത്തിൻെറ ഭാവികാല ശ്രേയസ്സിനെപ്പറ്റി ആശംസിപ്പാനും വകയുണ്ടു. ഈ സംഘത്തിൽ അഗ്രാസനം വഹിച്ചുകൊള്ളാമെന്നു ദയവായി സമ്മതിച്ചിരുന്നതു അനുസരിച്ചു കണ്ടനാട്ടു ഇടവകയുടെ നി- വ- ദി- ശ്രീ. മാർ ഈവാനിയോസ്സു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടും മുൻകൂട്ടി എഴുന്നെള്ളിയിട്ടുണ്ടായിരുന്നു. കീഴ്നടപ്പനുസരിച്ചു ദിവസേന നമസ്കാരം, കുൎബ്ബാന, ധ്യാനം, വേദവായന മുതലായവ നടത്തുകയും ബ: റമ്പാച്ചന്മാരും മാന്യന്മാരായ ചില പട്ടക്കാരും സമയോചിതങ്ങളും, സാരഗൎഭങ്ങളും, ഭക്തിസൂചകങ്ങളും, ആരുടെയും മനസ്സിനെ ഇളക്കുന്നവയും ആയ പ്രസംഗങ്ങൾ നടത്തുകയും അന്ത്യദിവസത്തിൽ എല്ലാവരും കുമ്പസാരിച്ചു വിശുദ്ധ കുൎബ്ബാന കൈക്കൊൾകയും ചെയ്തു. ദൈവകാരുണ്യത്താൽ ഈ യോഗത്തിൽ ഉൾപ്പെട്ടവൎക്കു വിശേഷാൽ മനോമാറ്റത്തിനും ഭക്തിക്കും ഇങ്ങിനെയുള്ള യോഗത്തിൽ കൂടുന്നതു പല വിധത്തിലും ഉപയോഗമാണെന്നുള്ള യഥാർത്ഥബോദ്ധ്യത്തിന്നും ഇടയായിത്തീരും എന്നുള്ളതു സത്യംതന്നെയാണു. ഇതിൻെറ ഫലമായി താമസമെന്യെ ഒന്നുരണ്ടു യോഗം കൂടി മറ്റു സ്ഥലങ്ങളിൽ നടത്തിയാൽ കൊള്ളാമെന്നു പലരും അഭിപ്രായപ്പെട്ടുവെങ്കിലും ഇതിനെപ്പറ്റി ഒന്നുകൂടി പൎയ്യാലോചിച്ചു പള്ളിക്കാരുടെ സമ്മതം അറിഞ്ഞശേഷം തീരുമാനിച്ചുകൊള്ളാമെന്നു നിശ്ചയിച്ചു അഗ്രാസനരായ തിരുമേനിയുടെ ഗൌരവാവഹങ്ങളായ പ്രസംഗത്തോടും ആശിൎവ്വചനങ്ങളോടും കൂടി യോഗം പിരികയും ചെയ്തു..

എം- എ. സി.

---

## മലങ്കരയുള്ള എല്ലാ പിതാക്കന്മാരും സഹോദരന്മാരും ബോധിപ്പാൻ.

കാലം ചെയ്ത മോറാൻ മോർ ഇഗ്നാത്യോസ പത്രോസ പാത്രിയർക്കീസുബാവാ തിരുമനസ്സിലെ കല്പനപ്രകാരം വിശുദ്ധ സിംഹാസനത്തിന്റെ തഹല്പ്പായായി അയക്കപ്പെട്ട കാലം ചെയ്ത മോർ ശെമഓൻ അത്താനാസ്യോസബാവാ അവർകളോടുകൂടി അദ്ദേഹത്തിന്റെ ശുശ്രൂഷക്കാരനായി ഞാൻ മലയാളത്തു വന്നതു ൧൯൦൮-ാമാണ്ടു മകരമാസത്തിൽ ആയിരുന്നു. അന്നുമുതൽ ഇതേവരെ ൨൭ വർഷം ഞാൻ മലയാളത്തും ഈ നാട്ടിലെ വന്ദ്യപിതാക്കന്മാരുടെയും സഹോദരന്മാരുടെയും ഇടയിലും താമസിക്കയും എന്റെ ബലഹീനതയുടെ പ്രാപ്തിക്കുതക്കവണ്ണം സഭയിൽ വേല ചെയ്കയും ചെയ്തു. ഈ ദീർഘകാലത്തെ പരിചയംകൊണ്ടു ഈ നാട്ടിലെ പട്ടക്കാരിലും ജനങ്ങളിലും എനിക്കു അപരിചിതന്മാർ ഉണ്ടോ എന്നു സംശയമാണ്. എന്റെ ജന്മദേശത്തുള്ള സ്നേഹിതന്മാരും ചാർച്ചക്കാരുമായ അനേകരുടെയും അപേക്ഷപ്രകാരവും അവരെ ഒരിക്കലെങ്കിലും കാണണമെന്നു എനിക്കുള്ള ആഗ്രഹംകൊണ്ടും താല്ക്കാലികമായിട്ടെങ്കിലും ഈ നാടും ഇവിടത്തെ സ്നേഹിതന്മാരെയും വിട്ടേച്ചു ഒരു പരദേശയാത്ര ചെയ്വാൻ ഞാൻ നിർബ്ബന്ധിതനായിരിക്കുന്നു. ഈ വിവരം ഞാൻ സഞ്ചരിച്ച സ്ഥലങ്ങളിൽ അഭിമുഖമായി പറഞ്ഞിട്ടുള്ളതും മറ്റുള്ളവർ കേട്ടിരിക്കാവുന്നതുമാണ്. എന്റെ യാത്ര സമീപിച്ചിരിക്കകൊണ്ടും എല്ലാ സ്നേഹിതന്മാരെയും ചെന്നു കാണ്മാൻ സൌകര്യമില്ലാതെ തീർന്നിരിക്കകൊണ്ടും ഒരെഴുത്തുമൂലമെങ്കിലും എല്ലാവരോടും യാത്ര പറയാമെന്നു കരുതി ഇതു എഴുതുന്നു.

മലങ്കരെയുള്ള എന്റെ വന്ദ്യപിതാക്കന്മാരായ മേല്പട്ടക്കാരിൽ മോർ ഈവാനിയോസ മെത്രാപ്പോലീത്താ അവർകളെ കണ്ടു ആശീർവാദം വാങ്ങി യാത്ര പറഞ്ഞിരിക്കുന്നു. ഇനി ഈ കുംഭമാസം ൧൦-നു കോട്ടയത്തു പഴയസിമ്മനാരിയിൽനിന്നു പുറപ്പെടണമെന്നു വിചാരിച്ചു പല സ്നേഹിതന്മാൎക്കും എഴുത്തു അയച്ചു എങ്കിലും, വലിയനോമ്പു അടുത്തിരിക്കുന്നതിനാൽ ൧൫-നു ശുബക്കോനൊ കഴിഞ്ഞു കോട്ടയത്തുനിന്നു പുറപ്പെട്ടു ൨൨-നു അകപ്പറമ്പു പള്ളിയിൽ എത്തുകയും അവിടെ എട്ടു ദിവസം താമസിച്ചു വന്ദ്യപിതാവായ മോർ അത്താനാസ്യോസ മെത്രാപ്പോലീത്താ അവർകളുടെ ആശീർവ്വാദം വാങ്ങിക്കൊണ്ടു കന്ദംകളങ്ങരെ എത്തുകയും വലിയ തിരുമേനിയെ കണ്ടു അവിടത്തെ വാഴ്വുകൾ വാങ്ങിക്കൊണ്ടു തീവണ്ടിമാൎഗ്ഗം ബൊമ്പയിലേക്കു പുറപ്പെടുകയും ചെയ്വാൻ നിശ്ചയിച്ചിരിക്കുന്നു. എന്നെ കാണണമെന്നു പല സ്നേഹിതന്മാരും ആവശ്യപ്പെട്ടിരിക്കുന്നു. അതുപോലെ അവരെയെല്ലാം കാണണമെന്നു അതിയായ ആഗ്രഹം എനിക്കുമുണ്ടു. എങ്കിലും എല്ലാ സ്ഥലങ്ങളിലും സഞ്ചരിപ്പാൻ സമയമില്ലാതെ തീർന്നിരിക്കകൊണ്ടു സൌകര്യമുള്ളവൎക്കു വഴിമദ്ധ്യേവച്ചോ അകപ്പറമ്പിൽവച്ചോ കാണാവുന്നതാണ്. കണ്ടാലും കണ്ടില്ലെങ്കിലും എന്റെ പിതാക്കന്മാരും സ്നേഹിതന്മാരുമായ എല്ലാവരും എന്നെ ഓൎക്കയും ദൈവമല്ലാതെ മറ്റു യാതൊരു സഹായവും കൂടാതെ കടലിലും കരയിലും കൂടിയുള്ള ഈ ദൂരയാത്രയിൽ സഹായമായി എനിക്കുവേണ്ടി പ്രത്യേകം പ്രാൎത്ഥിക്കയും ചെയ്യണമെന്നു എല്ലാവരോടും ഞാൻ അപേക്ഷിക്കുന്നു.

ഈ കഴിഞ്ഞ ൨൭ വൎഷത്തെ താമസംകൊണ്ടു മലയാളം എന്റെ സ്വദേശവും ഈ നാട്ടുകാർ എന്റെ ചാൎച്ചക്കാരും ബന്ധുക്കളുമായി തീൎന്നിരിക്കുന്നു. അതിനാൽ നിങ്ങളെ വിട്ടുപോകുന്നതു മരണതുല്യമായ മനോവേദനയ്ക്കു ഹേതുവാകുന്നു. നിങ്ങളിൽ ഓരോരുത്തന്റെയും സ്നേഹം നിറഞ്ഞ മുഖം എന്റെ മനസ്സിൽ പ്ര

കാശിച്ചുകൊണ്ടിരിക്കുന്നതിനാൽ ഊർശ്ലേമെ എന്റെ വലത്തുകൈ എന്നെ മറന്നാലും ഞാൻ നിന്നെ മറക്കയില്ലെന്ന പറയുംപോലെ നിങ്ങളെ ഇനിക്ക ഒരിക്കലും മറക്കാൻ പാടില്ല. ശരീരത്തിൽ നാം അകന്നിരിക്കേണ്ടിവന്നാലും ആത്മാവിൽ അടുത്തിരിക്കുന്നു. എന്റെ അയോഗ്യതയുള്ള പ്രാർത്ഥനകളിൽ നിങ്ങൾ എല്ലാവരും എന്റെ ഓർമ്മയ്ക്കു വിഷയങ്ങളാകുന്നു. ദൈവം അനുവദിക്കുന്ന പക്ഷം വീണ്ടും ഈ നാട്ടിലേക്ക തിരിച്ചുവന്നു നിങ്ങളെ കാണുകയും എന്റെ ആയുസ്സിന്റെ ശിഷ്ടം ഇവിടെതന്നെ കഴിച്ചുകൂട്ടുകയും ചെയ്യണമെന്നാണ എന്റെ ആഗ്രഹം. കർത്താവു ഈ ആഗ്രഹത്തെ സാധിച്ചുതരട്ടെ.

പ്രിയരെ നിങ്ങൾ ഇനിക്ക ചെയ്തിട്ടുള്ള ഉപകാരങ്ങളെ ഞാൻ മറക്കുന്നില്ല. ഞാൻ ഇവിടെ വന്നതുമുതൽ പിതാക്കന്മാരുടെ നിലയിൽ നിങ്ങൾ എന്നെ സംരക്ഷണം ചെയ്തിരിക്കുന്നു, ഇപ്പോൾ എന്റെ യാത്രച്ചിലവിലേക്ക നല്ല മനസ്സോടും തൃപ്തിയോടും നിങ്ങൾ ദ്രവ്യസഹായവും ചെയ്തിരിക്കുന്നു. നിങ്ങളുടെ സ്നേഹവും സഹായവും ഇനിക്ക ഒരിക്കലും മറക്കാവുന്നതല്ല. വിശേഷിച്ചു എന്റെ വന്ദ്യപിതാവായ മോർ ദീവന്നാസ്യോസ മെത്രാപ്പോലീത്താ അവർകൾ തന്റെ അക്ഷീണപരിശ്രമങ്ങളുടെയും ബുദ്ധിമുട്ടുകളുടെയും ഇടയിൽ ഒരു യഥാർത്ഥപിതാവിന്റെ നിലയിൽ എത്രത്തോളം എന്നെ സ്നേഹിക്കയും പാലിക്കയും ചെയ്തു എന്നു വർണ്ണിപ്പാൻ ഇനിക്ക ശക്തിയില്ല. അതിനാൽ ആരെല്ലാം ഏതെല്ലാം വിധത്തിൽ എന്നെ സ്നേഹിക്കയും സഹായിക്കയും ചെയ്തുവൊ അവരിൽ ആൎക്കും യാതൊരുവക പ്രത്യുപകാരവും ചെയ്വാൻ ഞാൻ ശക്തനല്ലെന്ന ലജ്ജാപൂർവ്വം ഏറ്റുപറഞ്ഞുകൊള്ളുന്നു. എങ്കിലും നമ്മുടെ ദൈവമായ കർത്താവു നിങ്ങളിൽ ഓരോരുത്തനും മുപ്പതായും അറുപതായും നൂറായും പ്രത്യുപകാരം ചെയ്തുതരുവാൻ നന്ദി നിറഞ്ഞ ഹൃദയത്തിൽനിന്നു ഞാൻ പ്രാർത്ഥിച്ചുവരുന്നു. അതിന്മണ്ണം എന്റെ ബലഹീനതയ്ക്കുവേണ്ടി നിങ്ങളും പ്രാർത്ഥിപ്പാൻ ഞാൻ അപേക്ഷിച്ചുകൊള്ളുന്നു.

ദൈവമായ കർത്താവു നാം ഇരുപാട്ടുകാരെയും വീണ്ടും മുഖാമുഖമായി കാണ്മാൻ ഇടയാക്കുമാറാകട്ടെ, ബാറക്ക്മോർ അൽശൂബ്കോനൊ പൂശ്ശുൻബശ്ലോമ്മൊ.

എന്നു ബലഹീനനായ സ്ലീബാശെമ്മാശ.
൧൦൯൭-ാമാണ്ടു മകരമാസം ൨൭-ാംനു.

---

ഒരു മരണം.

ഞങ്ങളുടെ സഹപാഠികളിൽ ഒരുവനും ആത്മീയപ്രകാരം ഞങ്ങളുടെ സ്നേഹത്തിനും പ്രീതിക്കും പാത്രീഭവിച്ചിട്ടുള്ളവനുമായ ദിവ്യശ്രീ. കോഴഞ്ചേരി തേവേലിൽ യോസേഫ ശെമ്മാശൻ ഈ മാസം ൧൦-ാംനു തിങ്കളാഴ്ച രാത്രി സ്വഭവനത്തിൽവെച്ചു തന്റെ ൧൯-ാമത്തെ വയസ്സിൽ ജ്വരത്താൽ ഇഹലോകം വെടിഞ്ഞു കർത്താവിൽ നിദ്ര പ്രാപിച്ചിരിക്കുന്നുവെന്നുള്ള ദുഃഖകരമായ വാർത്ത അറിഞ്ഞതിൽ അദ്ദേഹത്തിന്റെ പ്രിയ മാതാപിതാക്കൾക്കും വാത്സല്യ സഹോദര സഹോദരികൾക്കും മറ്റും നേരിട്ടിരിക്കുന്ന അപാരമായ ദുഃഖത്തിൽ ഞങ്ങളും പങ്കുകൊള്ളുകയും അദ്ദേഹത്തിന്റെ ആത്മാവിനുവേണ്ടി സർവ്വശക്തനെ പ്രാർത്ഥിക്കയും ചെയ്യുന്നു. സത്യസഭയുടെ മക്കളായ വിശ്വാസികളേവരും ഈ ഞങ്ങളുടെ സഹോദരനുവേണ്ടി പ്രത്യേകം ദൈവത്തോടു പ്രാർത്ഥിക്കുമാറാകണം.

എന്നു സഹപാഠികളായ ശെമ്മാശ്ശന്മാർ.

മദോന്മത്തന്മാരായി ഈശ്വരലേശവിചാരമില്ലാത്തവരായി ഓരോരൊ ദുർവിഷയ
ങ്ങളിൽ സദാ തല്പരന്മാരായി ജീവിക്കുന്ന മനുഷ്യരുടെകൂട്ടത്തിൽ ഗണിക്കപ്പെടാ
തെ സകല ചരാചരങ്ങളുടെയും സൃഷ്ടികൎത്താവായ ദൈവത്തെ സദാ ഭജിച്ചുകൊ
ണ്ടിരുന്ന ഇദ്ദേഹത്തിൻെറ സുപ്രവൃത്തം ഏവൎക്കും ശ്ലാഘനീയമാണ. ഈ മഹാനു
ഭാവനിൽ അനവരതം വിളങ്ങിയിരുന്ന ഈശ്വരഭക്തി സത്യനിഷ്ഠ മനസ്സിൻെറ
നിഷ്കളങ്കത വിനയം സ്വേശ്ചാവജ്ഞനം സ്ഥിരോത്സാഹം മുതലായ വിവിധഗുണ
ങ്ങളോടുകൂടിയിരുന്നു. ഇദ്ദേഹം ഒന്നിലധികം ഇടവകകളെ ഒരേസമയത്തു ഭരി
ക്കുവാനും ചുമതലകൾ ഏൽക്കുവാനും ഇദ്ദേഹത്തിന്നു യാതൊരു പ്രയാസവുമുണ്ടാ
യിരുന്നില്ലാ. ഇദ്ദേഹം പള്ളിയിൽ സ്ഥിരതാമസക്കാരനായിരുന്നു. വിശുദ്ധ പൌലൂ
സ പറയുന്നപ്രകാരം എല്ലാമനുഷ്യരും എന്നെപ്പോലെതന്നെ ഇരിക്കുവാൻ ഇനിക്കു
മനസ്സുണ്ടു, എങ്കിലും അവൎക്കു അടക്കുവാൻ കഴികയില്ലെങ്കിൽ അവർ വിവാഹം ചെ
യ്യട്ടെ. അഴലുന്നതിനെക്കാൾ വിവാഹം ചെയ്യുന്നതു നല്ലതാകുന്നു. എന്നാൽ ഇദ്ദേഹം
ഒന്നുകൊണ്ടും തൻെറ വ്രതത്തിന്നു ഭംഗംവരുത്തീട്ടില്ലാത്ത ഒരു മഹാ ഭാഗ്യവാനാ
ണെന്നു സ്പഷ്ടമാണ. തന്നിൽ എപ്പോഴും വ്യാപിച്ചിരുന്ന ആത്മപ്രതിപത്തിയാൽ
ഇദ്ദേഹം ഒരുരോഗിയായിതീൎന്നു എന്നു പ്രസ്താവിച്ചുവല്ലൊ. ഇദ്ദേഹത്തിൻെറ ഈ
ദീനം ക്രമേണ വൎദ്ധിച്ചു തിങ്കളാഴ്ച രാത്രി അസാധാരണ തേജസ്സോടുകൂടി ശോ
ഭിച്ചിരുന്ന ആ സൌരഭ്യപുഷ്പം നമ്മിൽനിന്നു എടുത്തുകൊള്ളപ്പെടുകയും ചെയ്തു.
ശവസംസ്കാരം തിങ്കളാഴ്ച പകൽ ഭംഗിയായവിധത്തിൽ എട്ടുപത്തു വൈദികന്മാ
രോടുകൂടി നടത്തുകയും ശവം അന്നുതന്നെ സംസ്കരിക്കപ്പെടുകയും ചെയ്തു. വി
ശ്വാസികളുടെ പ്രാൎത്ഥന ഇദ്ദേഹത്തിന്നുമുണ്ടായിരിക്കട്ടെ.

എന്നു. ടി. വി. ടി.

---

## മാർ ഗ്രീഗോറിയോസ സ്മാരക സുവിശേഷ സംഘം.

ടി. സംഘംവകയ്ക്കു കുറിച്ചിയിൽ കോലത്തുകളത്തിൽ പുന്നൂ
സുവക്കീൽ മുതലായി പല മാന്യന്മാരും സഹായധനം എന്നെ
ഏല്പിച്ചിട്ടുള്ളതായി മലങ്കര ഇടവകപത്രിക മുഖേനയും മറ്റും അ
റിയിച്ചിട്ടുള്ളതിന്നു പുറമെ ഇപ്പോൾ ഒരു മാന്യസ്നേഹിതൻ ഹാ
രൂപാ സംഭാവന ചെയ്തിരിക്കുന്നു എന്നുള്ള വിവരം നന്ദിപൂൎവ്വം
അറിയിച്ചുകൊള്ളുന്നു. കുഞ്ഞാടുകളുടെ വേഷധാരികളായ ബുഭുക്ഷ
യുള്ള പല ചെന്നായ്ക്കളും പുറപ്പെട്ടു വിശുദ്ധ സഭയുടെ കുഞ്ഞാടു
കളെ ആഹാരമാക്കി തീൎക്കുന്നതായ ഈ അവസരത്തിൽ വിശാല
മാനസന്മാരുടെ ഏതാദൃശ്യങ്ങളായ പ്രവൃത്തികൾ ഏറ്റവും സ്തു
ത്യൎഹമായിട്ടുള്ളതാകുന്നു എന്നു സമ്മതിക്കാതെ ഇരിക്കുന്നവരായി
ആരുംതന്നെ ഉണ്ടായിരിക്കുമെന്നു തോന്നുന്നില്ല. ഔദാൎയ്യബുദ്ധി
കളായ മറ്റു മഹാന്മാരും യഥാശക്തി ഇതിന്നു വേണ്ട സഹായം
ചെയ്തുതരുന്നതായാൽ മററു ക്രിസ്തീയ ശാഖകളിൽ നടത്തപ്പെട്ടു
ന്നതുപോലെയെന്നല്ലാ അതിൽ ഉപരിയായും വിശുദ്ധ സഭയി
ൽ സുവിശേഷവേല നടത്തുന്നതിന്നും, തന്മൂലം വിശുദ്ധ സഭയ്ക്കു
പലതരത്തിൽ ഉയർച്ചയും, അതിലെ അംഗങ്ങൾക്കു സന്തോഷസ

മാധാനങ്ങളും ഉണ്ടാവാൻ വേണ്ടസൌകൎയ്യങ്ങൾ എല്ലാം ഉണ്ടെന്നുള്ളതിനെയും അറിയിച്ചുകൊള്ളുന്നു. ഈ ശ്രേഷ്ഠമായ കാൎയ്യങ്ങളിൽ പ്രത്യേകം നാനാപ്രകാരേണയും സഹായിക്കേണ്ടതു തങ്ങളുടെ കൎത്തവ്യകൎമ്മമാകുന്നു എന്നറിയാവുന്നവരും, അതിനു ശക്തിയുള്ളവരുമായ പലരും വിശുദ്ധ സഭയിലുണ്ടെങ്കിലും, അപ്രകാരം പ്രവൃത്തിച്ചു കാണാത്തതു മിക്കവാറും, അന്യനാടുകളിലും, സമുദായങ്ങളിലും ഉണ്ടായിട്ടുള്ളതുപോലെയുള്ള ഒരു പരിചയം ഈ വക സംഗതികളിൽ നമ്മുടെ ഇടയിൽ ഇതേവരെ ഉണ്ടായിട്ടില്ലാത്തതുകൊണ്ടു മാത്രമാണെന്നെ വിചാരിപ്പാൻ തരമുള്ളു. അതിനാൽ ഉറപ്പുഴുവും ചിതലും നശിപ്പിച്ചുകളയുന്നതും, മോഷ്ടാക്കൾ കവൎന്നുകൊണ്ടുപോകുന്നതുമായ ഈ ധനം നശിക്കുമ്പോൾ, ചിതലും പുഴുവും നശിപ്പിക്കാത്തതും കള്ളന്മാരാൽ മോഷ്ടിക്കപ്പെടാവതല്ലാത്തതുമായ നിക്ഷേപം സ്വൎഗ്ഗരാജ്യത്തിൽ നിങ്ങൾക്കുണ്ടാകേണ്ടതിന്നായിട്ടു യത്നിപ്പിൻ, എന്നും ഈ ക്ഷയമുള്ളതായ ദ്രവ്യം നശിച്ചതിന്റെ ശേഷം അവരുടെ നിത്യഭവനങ്ങളിൽ നിങ്ങളെ ചേൎത്തുകൊള്ളേണ്ടതിന്നായി ഈ അന്യായധനംകൊണ്ടു നിങ്ങൾക്കു സ്നേഹിതന്മാരെ സമ്പാദിച്ചുകൊൾവിൻ എന്നും ഉള്ള ദിവ്യോപദേശപ്രകാരം ഇതിനെ ദൃഷ്ടാന്തരൂപേണ കാണിച്ചുകൊടുപ്പാൻ ചുരുക്കം പേരെങ്കിലും മുന്നിട്ടു പ്രവൃത്തിക്കുന്നതായാൽ ഉദ്ദേശസാദ്ധ്യം അചിരേണ അനുഭവസിദ്ധമാകാവുന്നതാണു.

എന്നു പുന്നൂസറമ്പാൻ.

---

## തിരുവനന്തപുരം വിദ്യാൎത്ഥിസത്രം.

മിഷ്യനറിമാർ ഈ നാട്ടിൽ ആദ്യം വന്നു ഇംഗ്ലീഷപള്ളിക്കൂടങ്ങൾ ഏൎപ്പെടുത്തിയപ്പോൾ പള്ളിക്കൂടങ്ങളിൽ ചേൎന്നു പഠിക്കുവാൻ വിദ്യാൎത്ഥികളെ ശേഖരിച്ചതു കൈക്കൂലിയും സമ്മാനങ്ങളും കൊടുത്തായിരുന്നു എന്നു കേട്ടിട്ടുണ്ടു. ഫീസിനാകട്ടെ, പഠിപ്പാനുള്ള പുസ്തകങ്ങൾക്കാകട്ടെ, അന്നവസ്ത്രാദികൾക്കാകട്ടെ യാതൊരു പ്രതിഫലവും കൊടുക്കേണ്ടിയിരുന്നില്ല. സ്ത്രീകളായിരുന്നാൽ വിവാഹപ്രായത്തിൽ സ്ത്രീധനത്തിൽ ഒരംശംകൂടെ കൊടുത്തുവന്നിരുന്നു. ഈ വിധത്തിൽ ഏൎപ്പാടുകൾ ചെയ്തിട്ടും ധാരാളം കുട്ടികളെ കിട്ടുവാനുണ്ടായിരുന്ന പ്രയാസം ലഘുവല്ലായിരുന്നു. എന്നാൽ ഇപ്പോൾ കാലം എത്രമാത്രം ഭേദപ്പെട്ടിരിക്കുന്നു. ഫീസു, പുസ്തകങ്ങൾ, ഭക്ഷണം മുതലായവകൾക്കു ശക്തിയിൽ അധികമായും ചിലപ്പോൾ കഞ്ഞികണ്ടം പണയപ്പെടുത്തിയിട്ടെങ്കിലും തങ്ങളുടെ കുട്ടികളെ ഇംഗ്ലീഷ പഠിപ്പിക്കണമെന്നുള്ള മോഹം നാട്ടോടെ വ്യാപിച്ചിരിക്കുന്നു. സുറിയാനി സമുദായവും ഈ കൂട്ടത്തിൽ ഒട്ടും പിന്നോക്കമല്ല. ബി. എ. മുതലായ ഉൽകൃഷ്ടവിദ്യാസമ്പാദനത്തിനുള്ള പാഠശാലകൾ മദ്രാസ, തിരുവനന്തപുരം ഈ രണ്ടു സ്ഥലങ്ങളിൽമാത്രമെ നമുക്കു സ്വാധീനങ്ങളായി ഇരിക്കുന്നുള്ളു. നാടും വീടും മാതാപിതാക്കളെയും ബന്ധുക്കളെയും വിട്ടു ഈ ദൂരദേശങ്ങളിൽ പോയി താമസിച്ചല്ലാതെ ഉയൎന്നതരം പരീക്ഷകൾക്കുള്ള പഠിപ്പു സമ്പാദിക്കാൻ തരമില്ല. മാതാപിതാക്കളുടെയും രക്ഷകൎത്താക്കളുടെയും മേലന്വേഷണവും ഭരണവും ചെലുത്താൻ സൌകൎയ്യമില്ലാത്ത വിധത്തിൽ അന്യസ്ഥലങ്ങളിൽ പോയി താമസിക്കുന്ന കുട്ടികൾ അത്യാധികം സ്വാതന്ത്ര്യത്തിൽ ജീവിപ്പാൻ ഇട വരുന്നതുകൊണ്ടു ഇവർ പലവക പ

രീക്ഷകളിലും ബാലചാപല്യങ്ങളിലും അകപ്പെടുവാൻ വളരെ സൌകൎയ്യങ്ങൾ ഉണ്ടാകാവുന്നതും ഉണ്ടായിട്ടുള്ളതും ആകുന്നു എന്നുമാത്രമല്ല ഒരുവന്റെ സ്വഭാവഗുണങ്ങൾ ബാല്യത്തിലെ അഭ്യാസത്തിനും പരിചയത്തിനും അനുരൂപിച്ചിരിക്കുമെന്നുള്ളതു തൎക്കമററ ഒരു സംഗതിയാകുന്നു. അതിനാൽ പള്ളിക്കൂടങ്ങൾ ഏൎപ്പെടുത്തുന്നതിനോടുകൂടെ കുട്ടികളെ ശരിയായ വിധത്തിൽ ശീലിപ്പിക്കുന്നതിനു വേണ്ട ഏൎപ്പാടുകൾ ചെയ്യേണ്ടതു ഒഴിച്ചുകൂടാത്ത ആവശ്യങ്ങളിൽ ഒന്നാകുന്നു എന്നു പ്രായേണ എല്ലാവരും സമ്മതിക്കുന്നു. ഈ തത്വം അറിഞ്ഞുംകൊണ്ടു മിഷ്യനറിമാർ അവരുടെ വിദ്യാലയങ്ങളോടുകൂടി വിദ്യാൎത്ഥിസത്രംകൂടെ ഏൎപ്പെടുത്തുന്നതു സഹജമാകുന്നു.

തിരുവനന്തപുരം പട്ടണം സുറിയാനി ക്രിസ്ത്യാനികളിൽ ഭൂരിപക്ഷം നിവസിക്കുന്ന തിരുവിതാംകൂർ സംസ്ഥാനത്തിന്റെ തലസ്ഥാനമാണെന്നുമാത്രമല്ല, മികവാറും എല്ലാവക ഐച്ഛിക ശാസ്ത്രങ്ങളിലും ബി- എ. പരീക്ഷയ്ക്കു പഠിപ്പിക്കുന്ന ഒരു വലിയ കോളേജും വക്കീല്പണിക്കും ബി. എൽ പരീക്ഷയ്ക്കും പഠിപ്പിക്കുന്ന ഒരു ലാകോളേജും ഒട്ടുവളരെ ഹൈസ്കൂളുകളും പലതര കൌശല വിദ്യാശാലകളും ഉള്ള ഒരു സ്ഥലവും ആകുന്നു. അതിനാൽ വിദ്യാഭ്യാസത്തെമാത്രം ഉദ്ദേശിച്ചു ഈ പട്ടണത്തിൽ പോയി താമസിക്കുന്ന സുറിയാനി കുട്ടികൾ വളരെയുണ്ടു. ഇവരെ കൂടാതെ രാജ്യഭരണസംബന്ധങ്ങളായ എല്ലാ ഡിപ്പാൎട്ടുമെണ്ടുകളുടെയും ആസ്ഥാനം തിരുവനന്തപുരമാകകൊണ്ടു ആ വക ആവശ്യങ്ങൾ പ്രമാണിച്ചു ഈ തലസ്ഥാന പട്ടണത്തിൽ പോയി താമസിക്കേണ്ടി വരുന്നവരുടെ സംഖ്യയും ഒട്ടും ലഘുവല്ല. ഈ പട്ടണത്തിൽ ഒരു സുറിയാനിപ്പള്ളി ഇല്ലാതിരുന്നതിൽവെച്ചുണ്ടായിരുന്ന കുറവു നമ്മുടെ വലിയ തിരുമേനിയുടെ അക്ഷീണ പരിശ്രമംകൊണ്ടു പരിഹരിക്കപ്പെട്ടിരിക്കുന്നു. വിദ്യാൎത്ഥികളെ പ്രധാനമായി ഉദ്ദേശിച്ചു ഒരു വിദ്യാൎത്ഥിസത്രംകൂടെ തിരുവനന്തപുരത്തു ഉണ്ടായിരിപ്പാൻ അത്യാവശ്യമാകുന്നു. പോയ ശ്രീമൂലം പ്രജാസഭയിലേക്കു അംഗങ്ങളായി തിരഞ്ഞെടുത്തയയ്ക്കപ്പെട്ട മാന്യന്മാരായ സുറിയാനിക്കാർ കൂടിയ ഒരു പ്രത്യേക യോഗത്തിൽ തിരുവനന്തപുരത്തു ഒരു സുറിയാനി വിദ്യാൎത്ഥിസത്രം സ്ഥാപിക്കേണ്ട ആവശ്യകതയെ ധാരാളം പ്രതിപാദിക്കയും ഇതിലേക്കു വേണ്ട പരിശ്രമങ്ങൾ ചെയ്വാൻ ഹൈക്കോട്ടുവക്കീൽ മിസ്റ്റർ ഇ. ജെ. ജോൺ ബി. എ. ബി. എൽ അവൎകളേയും ഗവൎമ്മെണ്ടു ഹൈസ്കൂൾ സഹായാദ്ധ്യാപകൻ മിസ്റ്റർ ഒ. എം. ചെറിയാൻ ബി. എ. എൽ. ടി. അവൎകളെയും പ്രത്യേകം ചുമതലപ്പെടുത്തുകയും ചെയ്തതനുസരിച്ചു ഈ മഹാന്മാർ പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന ഒരു വിജ്ഞാപനം ഞങ്ങൾക്കും കിട്ടിയിരിക്കുന്നു.

തിരുവനന്തപുരത്തെ പള്ളി പണിയുടെ അവസാനത്തോടുകൂടെ ഒരു വിദ്യാൎത്ഥിസത്രംകൂടെ ആരംഭിക്കണമെന്നു നമ്മുടെ വലിയ തിരുമേനി മുമ്പെതന്നെ ആലോചിച്ചിട്ടുള്ളതാണു. പള്ളി പണിയുടെ അവസാനത്തിൽ അതുമൂലമുണ്ടായിരുന്ന കടങ്ങൾ തീൎക്കുന്നതിനുവേണ്ടി വന്ന കാലതാമസവും കൃത്യാന്തര ബാഹുല്യവും നിമിത്തം വിദ്യാൎത്ഥിസത്രം ഉടനെ ആരംഭിയ്ക്കാൻ ഇടയായില്ലന്നെ ഉള്ളു. ഇംഗ്ലീഷു വിദ്യാഭ്യാസം സമ്പാദിക്കുന്ന യുവാക്കൾ പിൻകാലത്തു സഭയുടെ തൂണുകളായിരിക്കുമെന്നാണ പൊതുവെയുള്ള ആശ. അവരെ ശരിയായ വിധത്തിൽ പരിചയിപ്പിച്ചു കൊണ്ടുവരാതിരുന്നാൽ കടശ്ശി അവരെക്കൊണ്ടു സഭയ്ക്കു യാതൊരു ഗുണവുമില്ലന്നല്ല ഒരുവേള ഉപദ്രവംകൂടെ നേരിട്ടേക്കാവുന്നതാണു. അതിനാൽ വിദ്യാൎത്ഥികളെ ശരിയായ രീതിയിൽ പരിശീലിപ്പിച്ചുകൊണ്ടുവരുവാൻതക്ക ഒരു വിദ്യാൎത്ഥിസത്രം ഉണ്ടാക്കണമെന്നുള്ള വിചാരം തിരുമനസ്സിലെ ഹൃദയത്തിൽ വളരെ ശക്തിയോടുകൂടെ ഉജ്ജ്വലിച്ചുകൊണ്ടിരിക്കുന്നു എന്നു ഞങ്ങൾക്കു മുമ്പെതന്നെ അറിവുണ്ടു. ഭാരമേറിയ ചുമതലകളെ എടുത്തു തലയിൽ കയററിയാൽ നിറവേററുവാൻ പ്രായാധിക്യത്താൽ തിരുമനസ്സിലേക്കു പ്രയാസം നേരിട്ടേക്കാമെന്നുള്ള സംശയംകൊണ്ടു എന്തുവേണ്ടു എന്നാലോചിച്ചിരിക്കുമ്പോളാണു വിദ്യാൎത്ഥിസത്രത്തെക്കുറിച്ചു മിസ്റ്റർ ജോണും മിസ്റ്റർ ചെറിയാനും എഴുതിയിട്ടുള്ള വിജ്ഞാപനം കിട്ടിയതു. വിശ്വസ്തത, കാൎയ്യശേഷി, ബഹുജനസമ്മതം ആദിയായ ഗുണപൂൎണ്ണന്മാരായ ഈ രണ്ടു മാന്യന്മാർ ഈ ചുമതല ഭരമേല്ക്കുന്നതിനു സന്നദ്ധരായ വിവരം അറിഞ്ഞപ്പോൾ "തിരുമനസ്സിലെ ഹൃദയത്തിൽ ഉണ്ടായിരിക്കുന്ന സന്തോ

ഷം ശക്കരപ്പന്തലിൽ തേൻമഴ പെയ്യുതുപോലെ"യായിരിക്കുന്നു. അതിനാൽ ഇവരുടെ ഉദ്യമം സാദ്ധ്യമാക്കിത്തീക്കുന്നതിനു സമുദായാംഗങ്ങൾ യഥാശക്തി സഹായിക്കണമെന്നു തിരുമനസ്സിലേക്കുള്ള ആഗ്രഹം ഒരു കല്പനമൂലം ഉടനെ പ്രസിദ്ധപ്പെടുത്തുവാൻ നിശ്ചയിച്ചിരിക്കുന്നതായി ഞങ്ങൾ അറിയുന്നു.

വിദ്യാൎത്ഥിസത്രം എന്നു പറയുമ്പോൾ വിദ്യാൎത്ഥികളുടെ താമസത്തിനുള്ള ഒരു സ്ഥലമെന്നാണു അൎത്ഥം. എങ്കിലും പല കാൎയ്യങ്ങൾക്കായും തിരുവനന്തപുരത്തു ചെന്നു താമസിപ്പാൻ ആവശ്യപ്പെടുന്ന സുറിയാനിക്കാൎക്കു താമസിപ്പാൻ വേണ്ട സൌകൎയ്യങ്ങളും ഈ സത്രത്തിൽ ഉണ്ടായിരിക്കും. അതിനാൽ വിദ്യാൎത്ഥികളല്ലാത്ത സുറിയാനിക്കാൎക്കും ഈ സത്രം ഉപയോഗപ്പെടുമെന്നു ഓൎത്തിരിക്കേണ്ടതാകുന്നു. ഈ ഉദ്ദേശം നിറവേറ്റുന്നതിനു സമുദായം യഥാശക്തി സഹായം ചെയ്യുമെന്നുള്ള അപേക്ഷയോടുകൂടെ വിജ്ഞാപനത്തിന്റെ പകൎപ്പു താഴെ ചേൎക്കുന്നു.

## തിരുവനന്തപുരം സുറിയൻ വിദ്യാൎത്ഥിസത്രം.

തിരുവിതാംകൂർ സംസ്ഥാനത്തിന്റെ തലസ്ഥാനമായ തിരുവനന്തപുരം മലയാള സുറിയാനി സമുദായ ചരിത്രത്തോടു പല പ്രകാരങ്ങളിൽ ബന്ധമുള്ളതാണല്ലോ. തങ്ങളുടെ സമുദായത്തിന്റെ ഒരു മുഖ്യാംശത്തിന്റെ രക്ഷാകൎത്തൃത്വവും സമുദായനേതാക്കന്മാൎക്കു ബാഹ്യമായും അന്തരികമായും ഉണ്ടാകുന്ന ക്ഷോഭങ്ങളുടെ പരിഹാര പ്രഭുത്വവും യോജിച്ചിരിക്കുന്ന തിരുവിതാംകൂർ മഹാരാജ കുടുംബത്തിന്റെ വാസസ്ഥാനമായിരിക്കുന്ന തിരുവനന്തപുരം, സുറിയാനിസമുദായത്തിന്റെ ചരിത്രത്തിൽ മേലും ഗണനീയമായിത്തന്നെ ഇരിക്കുമെന്നുള്ളതിലേക്കു സംശയമില്ല. കാലഗതിയെ ഗ്രഹിക്കുന്നതിനു ഒരു പ്രത്യേക വാസനയുള്ള മൎമ്മജ്ഞനായ നമ്മുടെ വന്ദ്യ പിതാവായ ദീവന്നാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു പ്രത്യേകം ജാഗ്രത ചെയ്തു മനോഹരമായ ഒരു പള്ളിക്കെട്ടിടം പണി ചെയ്യിച്ചു ശുശ്രൂഷകൾ നടത്തുന്നതിനു ഏൎപ്പാടു ചെയ്തിരിക്കുന്നതിൽനിന്നും, സുറിയാനി സമുദായത്തിന്റെ ഭാവിചരിത്രത്തോടു തിരുവനന്തപുരം എത്ര ഗാഢസമ്മേളനം ഉണ്ടായിരിപ്പാൻ ഇടയുള്ളതാണെന്നു നമുക്കു അനുമാനിക്കാം.

ഉയൎന്നതരം വിദ്യാഭ്യാസത്തിനു ആഗ്രഹവും ആവശ്യവും അന്യ സമുദായങ്ങളിലെന്നതുപോലെ സുറിയാനിസമുദായത്തിലും വൎദ്ധിച്ചിരിക്കുന്ന ഒരു കാലമാണു ഇതു്. കോട്ടയം മാർ ദീവന്നാസ്യോസു സിമ്മനാരി, തിരുവല്ലാ മാർ ഗ്രീഗോറിയോസു സിമ്മനാരി, കുന്നംകുളം മാർ ഇഗ്നേഷ്യസ് ഹൈസ്കൂൾ ഇതുകളും, വളരെ നല്ല സ്ഥിതിയിൽ നടന്നുപോരുന്ന പല മിഡിൽസ്കൂൾ വിദ്യാശാലകളും, ഈ ആഗ്രഹത്തിന്റെയും ആവശ്യത്തിന്റെയും ഫലങ്ങളാണു്. മട്രിക്കുലേഷൻ പരീക്ഷ ജയിച്ച വിദ്യാൎത്ഥികൾ ഉയൎന്ന പഠിത്തങ്ങൾക്കായി മദ്രാസിനു പോവുക പതിവായിരുന്നെങ്കിലും, മേലാൽ സുറിയാനി യുവാക്കന്മാരുടെ വിദ്യാഭ്യാസം പ്രധാനമായി തിരുവനന്തപുരത്തു നടക്കാൻ ഇടയുണ്ടെന്നുള്ളതിലേക്കു ഇപ്പോൾ തന്നെ പല ലക്ഷ്യങ്ങൾ കാണ്മാനുണ്ടു. ബി. ഏ. ക്ലാസു വിദ്യാൎത്ഥികൾക്കുള്ള ഐച്ഛിക ശാസ്ത്രങ്ങളിൽ മിക്കതും തിരുവനന്തപുരം കാളേജിൽ പഠിപ്പിക്കുന്നതിനു ഏൎപ്പാടു നടന്നുവരുന്നു. ബി. എൽ. കാളേജ് ഒന്നിനൊന്നു ശ്രേയസ്സിനെ പ്രാപിക്കുകയാണു്. നാനാപ്രകാരങ്ങളിലുള്ള സാങ്കേതികാഭ്യാസങ്ങൾക്കു ദിവസേന എന്നതുപോലെ ഇവിടെ സൌകൎയ്യങ്ങൾ വൎദ്ധിച്ചുവരുന്നു. തിരുവനന്തപുരം പട്ടണം തന്നെ മലയാള രാജ്യത്തിന്റെ തലസ്ഥാനമെന്ന മട്ടിൽ വലിപ്പത്തെ പ്രാപിച്ചിട്ടുണ്ടു്. അസുഖകരവും പണച്ചിലവും അധികം ആവശ്യപ്പെടുന്നതും ആയ മദ്രാസിനെക്കാൾ സുറിയാനിക്കാൎക്കു തിരുവനന്തപുരമാണു് യോജിക്കാൻ ഇടയുള്ളതു. ഓരോ

കാൎയ്യവശാൽ ഇവിടെ പലപ്പോഴും എഴുന്നെള്ളിയിരിക്കാൻ ഇടയുള്ള വന്ദ്യ പിതാക്കന്മാരുടെ മേൽനോട്ടവും സംസൎഗ്ഗവും. വിദ്യാൎത്ഥികൾക്കു ഒരു പ്രത്യേക പ്രോത്സാഹകമായിരിക്കാവുന്നതാണ്. തിരുവിതാംകൂർ രാജ്യഭരണം സംബന്ധിച്ചുള്ള ഹജൂരാപ്പീസു, ഹൈക്കോടതി, എക്സൈസ്സ് ആപ്പീസു, ചീഫ എഞ്ചിനീയരാപ്പീസു മുതലായ എല്ലാ പ്രധാന സ്ഥാപനങ്ങളും സ്ഥാപിക്കപ്പെട്ടിരിക്കുന്ന തിരുവനന്തപുരത്തു പലപ്പോഴും പോകുന്നതിനു ആവശ്യപ്പെടാൻ ഇടയുള്ള സുറിയാനിക്കാർ, തങ്ങളുടെ മക്കളൊ ചാൎച്ചക്കാരൊ ഇഷ്ടന്മാരൊ ആയ വിദ്യാൎത്ഥികളെ കാണുന്നതിനും അവരുടെ സുഖവൎത്തമാനം അറിയുന്നതിനും അവരോടു കൂടെ ആവശ്യപ്പെട്ടാൽ ഏതാനും ദിവസം താമസിക്കുന്നതിനും തരപ്പെടുക എന്നുവച്ചാൽ, അതൊരു പ്രത്യേക ഭാഗ്യമായികരുതാവുന്നതുമാണല്ലൊ. അന്യ ക്രിസ്തീയവകുപ്പുകളിൽപെട്ട വിദ്യാൎത്ഥികൾക്കും സൌകൎയ്യംപോലെ ഈ സത്രത്തിൽ താമസം അനുവദിക്കാവുന്നതാണ്.

ഇവിടെ ഒരു സിറിയൻ വിദ്യാൎത്ഥിസത്രം ഉണ്ടാകുന്നതിന്റെ ആവശ്യകത മുൻപെതന്നെ പലൎക്കും, പ്രത്യേകം വലിയ തിരുമനസ്സിലേക്കും തോന്നിയിട്ടുള്ളതാണ്. പള്ളിപണിയുടെ ഭാരം ഉണ്ടായിരുന്നതിനാലാണ് ഈ വിഷയം ഇതുവരെയും മുമ്പോട്ടു വരാഞ്ഞതെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. ഈ കഴിഞ്ഞ പ്രജാസഭ സംബന്ധിച്ചു ഇവിടെ വന്നിരുന്ന പല സുറിയാനിക്കാരുടേയും ആഗ്രഹവും ഉത്സാഹവും നിമിത്തം ഇവിടെ പള്ളിമുറിയിൽ കൂടിയ ഒരു യോഗത്തിൽ ഈ വിദ്യാൎത്ഥിസത്രസ്ഥാപനം സംബന്ധിച്ച പരിശ്രമം താമസിക്കാതെ ആരംഭിക്കേണ്ടതാണെന്നും, അതിലേക്കു ഞങ്ങൾ രണ്ടാളും പ്രത്യേകം താല്പൎയ്യപ്പെടേണ്ടതാണെന്നും നിശ്ചയം ചെയ്യുകയുണ്ടായി. പെൻഷൻ എഞ്ചിനീയർ കുരുവിള അവർകൾ, സി. ജെ. കുൎയ്യൻ അവർകൾ, കോനാട്ടു ഇട്ടൻപിള്ള അവർകൾ, തേരകത്തു മുതലാളി അവർകൾ മുതലായ ധനവാന്മാരായ പല സമുദായാഭിമാനികൾ യോജിച്ചു ഏകകണ്ഠമായി ചെയ്ത തീരുമാനം, ഒരു ശുഭപരിണാമത്തെ അടയുന്നതിനു സുറിയാനിസമുദായത്തിന്റെ തല്ക്കാലാവസ്ഥയ്ക്കു വലിയ പ്രയാസമൊന്നുമുണ്ടെന്നു തോന്നുന്നില്ല.

തിരുവനന്തപുരം പട്ടണത്തിന്റെ സ്ഥിതി, സുറിയാനിസമുദായത്തെക്കുറിച്ചു ഇവിടെയുള്ള മതിപ്പു, ഉദ്ദേശിക്കപ്പെട്ടിരിക്കുന്ന കാൎയ്യത്തിന്റെ സ്വഭാവം, എന്നിതുകളും മററും ആലോചിച്ചു, ഒരു രണ്ടുനില മാളിക ഏറക്കുറെ ഇരുപതിനായിരം രൂപ ചിലവുചെയ്തു പണി തീരേണ്ടതാണെന്നാണ ഒരു കണക്കു വെച്ചിരിക്കുന്നതു. വിദ്യാൎത്ഥിസത്രമായ ഇതിനു ഗവൎമ്മെണ്ടിൽ നിന്നു ലഭിക്കാൻ ഇടയുള്ള കെട്ടിടഗ്രാൻറും, സമുദായസ്വത്തിൽനിന്നു വരാൻ ഇടയുള്ള ധനസഹായവും, കഴിച്ചാൽ, ബാക്കി വരാവുന്ന രൂപ പതിനായിരം പള്ളികളിൽനിന്നും, സമുദായാഭിമാനികളിൽനിന്നും, സുറിയാനിസമുദായത്തിന്റെ ഗുണകാംക്ഷികളായ അന്യന്മാരിൽ നിന്നും പിരിഞ്ഞു ഉണ്ടാകേണ്ടതാണ്.

സുറിയാനിസഭയുടെ അന്തസ്സിനു യോജിക്കുന്നതും തിരുവനന്തപുരം പട്ടണത്തിന്റെ മഹിമയ്ക്കു ഒരു അലങ്കാരവും ആയ വിധത്തിൽ ഒരു സുറിയാനിപ്പള്ളി കുറ തീൎക്കാൻ ദൈവം അനുഗ്രഹിച്ചിരിക്കുന്ന നാം, ഈ വിദ്യാൎത്ഥിസത്രത്തെ സംബന്ധിച്ചും, ആശാപൂൎവ്വം പ്രവൎത്തിക്കാവുന്നതും പ്രവൎത്തിക്കേണ്ടതും ആണ്. വാൎദ്ധക്യവും കൃത്യാന്തരബാഹുല്യവും നിമിത്തം മുന്നിറങ്ങിപ്പുറപ്പെടുന്നതിനു വന്ദ്യപിതാവായ നമ്മുടെ വലിയ തിരുമനസ്സിലേക്കു സൌകൎയ്യം ഇല്ലാതിരിക്കാമെങ്കിലും, ആ തിരുമനസ്സിലെ കല്പനാബലം ഈ ഉദ്ദേശം നിറവേററാൻതക്കവണ്ണം ഉപയോഗപ്പെടുത്തണമെന്നു അപേക്ഷിക്കണമെന്നു ഞങ്ങൾ പ്രത്യേകം കരുതിയിട്ടുള്ളതാണ്. മേൽ നടപടികളെ സംബന്ധിച്ചു നിങ്ങളുടെ അഭിപ്രായവും ധനസഹായവും ഞങ്ങൾ പ്രാൎത്ഥിച്ചുകൊള്ളുന്നു.

ഇ. ജെ. ജോൺ ബി. എ. ബി. എൽ.
ഒ. എം. ചെറിയാൻ ബി. എ. എൽ ടി.



## പ്രാൎത്ഥന. (തുടൎച്ച)

"ബുദ്ധിമുട്ടുന്നവരും ഭാരം ചുമത്തപ്പെട്ടുന്നവരും എന്റെ അടുക്കൽ വരുവിൻ, ഞാൻ നിങ്ങൾക്കു ആശ്വാസം നൽകും" മത്താ. ൧൧: ൨൮. പ്രാൎത്ഥനയുടെ ശക്തിയെന്തു? അതു ദൈവകോപത്തെ ശമിപ്പിക്കയും, അനുതാപികളെ വീണ്ടെടുക്കുകയും ചെയ്യുന്നു; അതിനാൽ ആവശ്യപ്പെടുന്ന സകല നൽവരങ്ങളും ലഭിക്കപ്പെടുന്നു; അതു ശത്രുക്കളുടെ വലുതായ ശക്തിയെ നശിപ്പിക്കുന്നു; അതു പാപാന്ധകാരത്താൽ മൂടിയിരിക്കുന്ന കണ്ണുകൾക്കു പ്രകാശം നൽകുന്നു. അതു ശക്തിഹീനന്മാരെ ശക്തിപ്പെടുത്തുകയും, പാപികൾക്കു പാപമോചനം നൽകുകയും ചെയ്യുന്നു. ഇങ്ങനെ മനുഷ്യരിൽ വലുതായ ഒരു മാറ്റം പ്രാൎത്ഥനയാൽ ഉണ്ടാകുന്നു. ആത്മാവിന്റെ വെളിവിനായി ആർ ആവശ്യപ്പെടുന്നുവൊ അവൻ നിശ്ചയമായും അന്ധകാരത്തിൽനിന്നു മാറ്റപ്പെടും. ശലോമോൻ പ്രാൎത്ഥനയാൽ ജ്ഞാനത്തിന്റെ ആത്മാവു ലഭിക്കപ്പെട്ടു.

പ്രാൎത്ഥനയിൽ പരിചയിക്കുന്ന ഒരുത്തൻ മരണത്തിൽ യാതൊരു ഭയവും കൂടാതെ ഈ ലോകത്തെ വിട്ടു സ്വൎഗ്ഗത്തിൽ പിതാവിനോടുകൂടി വസിക്കുന്നു. അവൻ പാപം ചെയ്യുന്നതിൽ ഭയപ്പെടുന്നു. അവൻ ലോകമോഹങ്ങളെ സകലവും ത്യജിച്ചു സ്വൎഗ്ഗീയ വാസത്തെ സ്നേഹിക്കയും, ദൈവത്തിന്റെ ആശ്വാസപ്രദങ്ങളായ വാക്കുകളെ കേൾക്കുന്നതിൽ ഇഷ്ടപ്പെടുകയും ചെയ്യുന്നു. അതുകൊണ്ടു, ഇപ്രകാരം ജീവിക്കുന്നവർ തങ്ങളുടെ പേരുകൾ ജീവന്റെ പുസ്തകത്തിൽ എഴുതപ്പെട്ടുമൊ എന്നും തന്റെ സ്വൎഗ്ഗീയ നൽവരങ്ങളാൽ അവസാനഭാഗ്യം തങ്ങൾക്കു ലഭിക്കുമൊ എന്നും എന്തിനു സംശയിക്കുന്നു? "നിങ്ങൾ ഒന്നിനെക്കുറിച്ചും വിചാരപ്പെടേണ്ടാ; എന്നാൽ സകലത്തിലും പ്രാൎത്ഥനയാലും അപേക്ഷയാലും സ്തോത്രത്തോടുകൂടെ നിങ്ങളുടെ യാചനകളെ ദൈവത്തെ അറിയിക്കുക" ഫിലിപ്പി. ൪: ൬. അതിരില്ലാത്ത സംശയങ്ങളാൽ നിങ്ങൾ ഇളകപ്പെടുന്നതിനു ഒരിക്കലും അനുവദിക്കരുതു; സകലവിധ സംശയങ്ങളേയും നിഷ്ഫലമായ വിചാരങ്ങളേയും നിങ്ങളിൽനിന്നു ദൂരീകരിക്കുക. അവയെല്ലാം വിശ്വാസത്തെക്കുറച്ചു മോക്ഷസംബന്ധമായ വേലയിൽ മടിയേയും ഉത്സാഹക്കുറവിനേയും വൎദ്ധിപ്പിക്കുന്നതിനു മാത്രം ഉപകരിക്കുകയുള്ളു. ഭക്തിയോടുകൂടിയുള്ള പ്രാൎത്ഥന ദൈവതിരുസന്നിധിയിൽ സ്വീകരിക്കപ്പെടുന്നു. ദൈവം കരുണയുള്ളവനും തന്നോടു യാചിക്കുന്നവരെ കൈക്കൊള്ളുന്നവനും ആകുന്നു. താഴ്മയോടുകൂടിയ പ്രാൎത്ഥനയാൽ സകലവും ചെയ്വാൻ കഴിയുമെന്നിരിക്കെ, നാം പരീക്ഷിക്കപ്പെടുവാൻ അനുവദിക്കുന്നതായാൽ എങ്ങനെ കുറ്റമില്ലാത്ത

വരായി എണ്ണപ്പെടും. നാം നാശത്തിലേക്കു വീഴുന്നതു നമ്മുടെ സ്വന്ത തെറ്റിനാൽ മാത്രമാണു. നമ്മുടെ തോൽവിയെല്ലാം നമ്മുടെ സ്വന്തം തെറ്റിൽനിന്നുത്ഭവിക്കുന്നതത്രെ. "പ്രാർത്ഥനയാൽ സകല പിശാചുകളും നമ്മിൽനിന്നു ദൂരെപ്പോകുന്നു"

പ്രാർത്ഥന സ്വർഗ്ഗീയരാജാവിന്റെ അടുക്കൽ നല്ല പരിചയമുള്ളതും, തന്റെ മുറികളിൽ പ്രവേശിക്കുന്നതിനു സമ്മതിക്കപ്പെട്ടിട്ടുള്ളതും ആയ ഒരു നന്ദിയുള്ള ദൂതൻ ആകുന്നു. ഈ ദൂതൻ തന്റെ കരുണനിറഞ്ഞ അപേക്ഷയാൽ, കണ്ണുനീരിന്റെ താഴ്വരയിൽ കിടന്നു വലയുന്ന പാപികളായ നമ്മുടെ മുറയെ രാജാവിനോടു അറിയിച്ചു നമുക്കു ആശ്വാസത്തെ നൽകുന്നതിൽ എരിവോടുകൂടി വേല ചെയ്യുന്നു. ദൈവം നമ്മുടെ യാചനകൾക്കു ദയവുനിറഞ്ഞ ചെവികളെ ഉയർത്തുന്നു; നമ്മുടെ സങ്കടങ്ങൾ ദീർഘമുള്ളവയാകുന്നതിനു താൻ സമ്മതിക്കുന്നില്ലാ; അവൻ അവയ്ക്കു ക്ഷണത്തിൽ മോചനം ഉണ്ടാക്കുന്നു. "അവൻ നിന്റെ നിലവിളിയുടെ ശബ്ദത്തിൽ നിന്നോടു മഹാ കരുണയുള്ളവനായിരിക്കുന്നു; അവൻ നിന്റെ നിലവിളിയുടെ ശബ്ദത്തെ കേൾക്കുമ്പോൾ തന്നെ നിന്നോടു ഉത്തരം പറകയും ചെയ്യും" എശാ. ൩൦: ൧൯ "ഞാൻ ഇസ്രായേലിനു വനവും ഇരുട്ടായ ഭൂമിയും ആയിരുന്നുവൊ? പിന്നെ എന്റെ ജനം ഞങ്ങൾ കർത്തവ്യമുള്ളവരെന്നും, ഇനി ഞങ്ങൾ നിന്റെ അടുക്കലേക്കു വരികയില്ലെന്നും പറയുന്നതെന്തു?" യെറ. ൨: ൩൧. നാം വിചാരിക്കുന്നതുപോലെ, ദൈവം ഫലം തരാത്ത മരുഭൂമിയും, അകാലഫലത്തെ തരുന്ന ഒരു വിളഭൂമിയും അല്ലാ. മുൻപറഞ്ഞ വാക്യംകൊണ്ടു ദൈവത്തിനു നമ്മുടെ അപേക്ഷകളിൽ എത്രത്തോളം ശ്രദ്ധയുണ്ടെന്നും, തന്റെ വാത്സല്യം എത്ര വലുതായിട്ടുള്ളതാണെന്നും, താൻ കേൾക്കയില്ലെന്നുള്ള വിചാരത്തോടുകൂടി നാം പ്രാർത്ഥനയ്ക്കു മടികാണിക്കുന്നതിൽ തനിക്കുള്ള വ്യസനം എത്ര അധികമായിട്ടുള്ളതാണെന്നും വെളിവാകുന്നുണ്ടു.

ലൌകിക രാജാക്കന്മാർ തങ്ങളുടെ പ്രജകളുടെ സങ്കടങ്ങളെ അപൂർവ്വസമയങ്ങളിൽ മാത്രമെ കേൾക്കുന്നുള്ളു. എന്നാൽ, ദൈവം തന്റെ ജനത്തിന്റെ സങ്കടത്തെ കേൾക്കുന്നതിനു എല്ലായ്പോഴും സന്നദ്ധനായിരിക്കുന്നു. "ദൈവം പ്രാർത്ഥനകളെ കേൾക്കുന്നതിനു സന്നദ്ധനും, മുറയുള്ള അപേക്ഷകൾക്കുത്തരം പറയുന്നതിനു ഒരിക്കലും ഉദാസീനത കാണിക്കാത്തവനും ആകുന്നു എന്നു ഒരു വിശുദ്ധൻ പറയുന്നു. നാം പ്രാർത്ഥിച്ചു കഴിയുന്നതിനു മുമ്പു തന്നെ, നാം ആവശ്യപ്പെടുന്നതു ലഭിക്കുന്നു. "അവർ പ്രാർത്ഥിക്കുമ്പോൾ തന്നെ ഞാൻ കേൾക്കും." എശാ. ൬൫: ൨൪.

യാചിക്കുന്നവർക്കു താൻ സമീപസ്ഥനും അവരെ രക്ഷിക്കുന്നതിൽ താൻ ജാഗ്രതയുള്ളവനും ആകുന്നു. "സത്യത്തിൽ എന്നെ

വിളിക്കുന്നവൎക്കു ഞാൻ സമീപസ്ഥനാകുന്നു; എന്നെ ഭയപ്പെടുന്നവരുടെ ഇഷ്ടത്തെ ഞാൻ ചെയ്യുകയും അവരുടെ പ്രാൎത്ഥനകളെ കേട്ടു അവരെ രക്ഷിക്കുകയും ചെയ്യും." മോശ ഭാഗ്യവാനായിരുന്നതു, ദൈവത്തോടു ഏററവും അടുത്തു ചെല്ലുന്നതിനു സ്വാതന്ത്ര്യം ലഭിച്ചതിനാലത്രെ. "നാം അപേക്ഷിക്കുമ്പോളൊക്കയും നമ്മുടെ യഹോവാ നമുക്കു സമീപസ്ഥനായിരിക്കുന്നതുപോലെ, ദൈവം തങ്ങൾക്കു ഇത്ര അടുത്തിരിക്കുന്ന മറെറാരു വലിയ ജാതിയുള്ളതു ഏതു." ആവ. ൪ : ൭ നാം നിസ്സംശയമായി ദരിദ്രന്മാരാകുന്നു. എന്നാൽ പ്രാൎത്ഥനമൂലം നമ്മുടെ ആവശ്യങ്ങൾ ക്ഷണത്തിൽ ലഭിക്കാവുന്നതാണു. ദൈവം ധനവാനും തന്നോടു യാചിക്കുന്നവൎക്കു കണക്കിലധികം കൊടുക്കത്തക്കവണ്ണം അത്ര ഔദാൎയ്യശീലനും ആകുന്നു. നമ്മുടെ പ്രാൎത്ഥനകൾ യാതൊന്നിലും കുറവില്ലാത്ത ഒരു ഖജാനയാകകൊണ്ടു, നമുക്കു നിസ്സാരമായവയെ ആവശ്യപ്പെടാതെ വിലയേറിയതും മൂല്യമായിട്ടുള്ളവയും ആയ നൽവരങ്ങൾക്കായി യാചിക്കാം.

(തുടരും) കെ. സി. വൎക്കി.

---

നോമ്പുദിവസങ്ങളിൽ നമുക്കു ഏററവും ആവശ്യപ്പെട്ടിരിക്കുന്ന സംഗതികൾ അടങ്ങിയതായി ആത്മീക വളൎച്ചയെ പൂരിപ്പിക്കുന്നതായ ഒരു പ്രസംഗം.

വിശുദ്ധ ലൂക്കോസ എഴുതിയസുവിശേഷം ൨-ാം അദ്ധ്യായം ൪൦-ാം വാക്യത്തിന്റെ ഒരു ഭാഗം. പൈതൽ വളൎന്ന ആത്മാവിൽ ശക്തിപ്പെട്ടു.

നമ്മുടെ കൎത്താവായ യേശുമിശിഹായുടെ ശരീരാകൃതി ദിവസേന വളൎന്നവന്ന പ്രകാരം തന്നെ നിത്യവും താൻ ആത്മാവിലും വളൎന്നുവന്നു എന്നുള്ളതു സ്പഷ്ടമാണല്ലൊ. താൻ ആത്മാവിലും ജ്ഞാനത്തിലും ദൈവകൃപയിലും സത്യത്തിലും സ്നേഹത്തിലും വിശ്വാസത്തിലും അനുസരണത്തിലും എന്നുവേണ്ടാ സകല സൽസ്വഭാവ ഗുണങ്ങളിലും നിത്യവും വളരുകയും തന്റെ പിൻഗാമികളും തന്നെപോലെ വളരുവാൻതക്കവണ്ണം ഒരു ദൃഷ്ടാന്തമായി കാണിക്കയും ചെയ്തിരിക്കുന്നു.

ആത്മവളൎച്ച എന്നുവെച്ചാൽ അഗോചരമായി ശരീരമെങ്ങും വ്യാപിച്ചുകൊണ്ടിരിക്കുന്ന ആത്മാവിന്നു വളൎച്ചയ്ക്കു പ്രതിബന്ധമാകുന്ന യാതൊരു പാപകല്മഷവും നേരിടാതെ വിശുദ്ധിയിൻ ജീവിതത്തിൽ നിത്യവും വളൎന്നുകൊണ്ടിരിക്കുന്ന ഒരു അവസ്ഥയത്രെ. ഇതു ഒരു മനുഷ്യന്റെ വളൎച്ചയോടു ഉപമിക്കാം. ഒരു മനുഷ്യന്റെ വളൎച്ച മൂന്നു പ്രകാരമാണു. ൧. ബാല്യം, ൨. യൌവ്വനം, ൩. വാൎദ്ധക്യം. ൧൨ വയസ്സുള്ള ഒരു ബാലനു വളൎച്ചയുടെ ബലം വൎദ്ധിച്ചു കൊണ്ടിരിക്കുന്നു. ൭൦ വയസ്സുചെന്ന ഒരുവൃദ്ധനു ബലം കുറഞ്ഞുകൊണ്ടുമിരിക്കുന്നു, ഇപ്രകാരം വളരുകയും കുറയുകയും ചെയ്യുന്ന ഓരൊ ജീവികൾക്കും യൌവ്വനമായ ഗുണം ഒന്നുണ്ടു. ഇതിൽ മനുഷ്യന്റെ വളൎച്ച യൌവ്വനത്തിൽ എത്തുമ്പോൾ വളരാതെയും കുറയാതെയും ഇരിക്കുന്നു. എന്നാൽ ആത്മവളൎച്ചയ്ക്കു ഇപ്രകാരം യൌവ്വനമെന്നൊ, ബാല്യമെന്നൊ, വാൎദ്ധക്യമെന്നൊ ഉള്ള സ്ഥിരിവ്യത്യാസങ്ങൾ ഇല്ലാ. ദിവസന്തോറും നമ്മുടെ ജഡത്തെ കുരിശിൽ തറച്ചുകൊണ്ടിരുന്നാൽ ആത്മാവു എന്നും വളൎന്നുകൊണ്ടിരിക്കും. ആത്മവളൎച്ചയ്ക്കു വാൎദ്ധക്യം എന്നൊരു തടസ്സവുമില്ല. ഈ വളൎച്ചയ്ക്കു പ്രത്യേകം മൂന്നു കാൎയ്യങ്ങൾ ആവശ്യമാണു, ൧ പ്രാൎത്ഥന, ൨ ഉപവാസം, ൩ വേദവായന, അതിനെക്കുറിച്ചു ധ്യാനിക്ക. ഒരു മനുഷ്യൻ ജീവിക്കണമെങ്കിൽ കാററ, വെള്ളം, ഭക്ഷണം ഇവ എത്രയും ആവശ്യമാകുന്നു. നാം വായു ശ്വസിക്കയും

അതു നമ്മുടെ ഉള്ളിൽനിന്ന ചീത്ത വായുക്കളെ പുറത്തേക്കു തള്ളിക്കളകയും ചെയ്യുന്ന പ്രകാരംതന്നെ പ്രാൎത്ഥനയും നമ്മുടെ ഹൃദയത്തിൽ തട്ടി അകത്തുള്ള ദുൎവ്വിചാരങ്ങളെ ഒക്കയും പുറത്താക്കികളയുന്നു. മറ്റുള്ള ഭക്ഷണങ്ങൾ നമ്മുടെ ശരീരത്തിന്ന വളൎച്ചയുണ്ടാക്കുന്നപ്രകാരംതന്നെ വേദവായനയും ധ്യാനവും നമ്മുടെ ആത്മാവിന്നും വളൎച്ചയുണ്ടാക്കുന്നു. ശരീരത്തിന്റെ വളൎച്ചയിൽ പാപം ചെയ്യുന്നതു അല്പരസമായിരിക്കും. ആ രുചി നമ്മെ മുഴുവനും നമ്മുടെ ആത്മാവിനേയും കൂടെ ആകൎഷിക്കുന്നതായിരിക്കും. നമ്മെതന്നെ ഭരിക്കാതെ അതിന്റെ ഇഷ്ടത്തിന്ന നാം വശംവദരാകുന്നു എങ്കിൽ അതു പെരുവെള്ളംപോലെ പൊങ്ങുകയും തടുത്തുനിൎത്തുന്നതിന്ന പ്രയാസമായി വരികയും ചെയ്യും. ആദ്യമെ പാപം ഒരു മധുരപദാൎത്ഥംപോലെ രുചി ആയിരിക്കും, ഇതു മോഹങ്ങളെ ജനിപ്പിക്കയും പല അബദ്ധങ്ങളിലും നമ്മെ അകപ്പെടുത്തുകയും ചെയ്യും. എന്നാൽ ഇതിനെ തടുക്കുന്നതിനു ഇപ്പോൾ ആത്മവളൎച്ചയിൽ ആണൊ നാം ഇരിക്കുന്നതു. നമ്മുടെ ആദ്യാവസ്ഥയും തല്ക്കാലാവസ്ഥയും നാം ശരി കൂട്ടുന്നു എങ്കിൽ ആ വളൎച്ചയിൽ നാം തീരെ ബലഹീനന്മാരല്ലയൊ. എണ്ണ കൂടാതെ കരിന്തിരിയായി കത്തുന്ന വിളക്കിനൊ വേരു കെട്ടു വളൎച്ച കൂടാതെ നില്ക്കുന്ന വൃക്ഷത്തിനൊ നാം ശരിയിട്ടുന്നില്ലയൊ. അതിനാൽ ആവശ്യമുള്ള എണ്ണയും തിരിയും സമ്പാദിച്ചു നമ്മുടെ വിളക്കിനെ നാം ശോഭിപ്പിക്കണം. നല്ലവനാകുവാൻ ആഗ്രഹിക്കാത്തവൻ തീരെ നല്ലവനല്ലന്നും നല്ലവനാകുവാൻ ആഗ്രഹിച്ചിട്ടു അതിൽ മടി ആയിരിക്കുന്നവൻ നല്ലവനാകുവാൻ നിഷേധിച്ചവൻ ആണെന്നും ഒരു (ജ്ഞാനി) പറഞ്ഞിരിക്കുന്നു.

ആത്മ വളൎച്ചക്കു ചെറുപ്പത്തിലെ ആരംഭിക്കാം ചിലർ ബാല്യത്തിലും യൌവ്വനത്തിലും പ്രയാസമെന്നു കരുതി വാൎദ്ധക്യത്തിലേക്കു നീക്കിവെയ്ക്കുന്നു. വാൎദ്ധക്യം യാതൊരു വേലയും കൂടാതയും കുളിരുകൊണ്ടു മടിയായിരിക്കുന്ന ഒരു കാലമത്രെ. വയസ്സു കൂടുന്തോറും ബലം കുറഞ്ഞുപോകുന്നു. നരയും, ജഡയും, ജരയും, നേരിടുന്നു ഭക്ഷണത്തിന്ന അരുചി ഉണ്ടാകുന്നു. മനസ്സിന്നും ബുദ്ധിക്കും ശരിയായ വികാസം ഉണ്ടായിരിക്കയില്ല. അതിനാൽ ആത്മ വളൎച്ചയെ നാം വാൎദ്ധക്യത്തിലേക്കു നീക്കിവെക്കരുതു. മനുഷ്യനു കഴിയാത്ത കാൎയ്യം ദൈവത്താൽ കഴിയുന്നു എന്നു കരുതി കേവലം മടിയന്മാരായിരിക്കരുതു. നമുക്കു ചെയ്യാനുള്ള മുറകളെ ഒന്നൊഴിയാതെ ചെയ്യണം. അപ്പോൾ അതാതു പാത്രങ്ങൾക്കു ആവശ്യമുള്ള പ്രകാരം കൃപയേയും കരുണയേയും താൻ ചെയ്യും. (൨ പത്രൊ ൩. ൧൮). നമ്മുടെ കൎത്താവും രക്ഷിതാവുമായ യേശുമിശിഹായുടെയും പിതാവായ ദൈവത്തിന്റെയും അറിവിലും കൃപയിലും വൎദ്ധിപ്പിൻ ഇതിനു നമുക്കു കഴിയുന്നതാണ. ഇതിനു പൌലൂസ അപ്പോസ്തോലനെപ്പോലെ തീക്ഷ്ണതയുണ്ടായിരിക്കണം. (ഫി. ൩, ൧൨). ഞാൻ ഏതു കാൎയ്യത്തിന്നായി യേശുവിനാൽ പിടിപെട്ടുവൊ ആയ്തിനെ പിടിപ്പാൻ ഇട വരുമൊ എന്നുവെച്ചു പിന്തുടരുകയും പിറകിലുള്ളവയെ മറന്നുകൊണ്ടും മുമ്പിലുള്ളവയ്ക്കു എത്തികൊണ്ടും വിളിയുടെ വിരുതിന്നായിട്ടു ലക്ഷ്യത്തിന്നുനേരെ ഓടുകയും ചെയ്യുന്നു. ശരീരംകൊണ്ടു അധിക പ്രയത്നം ചെയ്യുമ്പോൾ ദേഹത്തിൽ അധികം ചൂടു തട്ടുന്നപ്രകാരംതന്നെ ആത്മവളൎച്ചയിൽ ഇരിക്കുന്നവൎക്കു എന്നും മുമ്പോട്ടേയ്ക്കു പോകെണമെന്നു ആഗ്രഹമുണ്ടാകുന്നു. ആത്മവളൎച്ചയിൽ നല്ല ജീവിതമായി ജീവിക്കുന്നതിന്നു വളരെ പ്രയാസം സഹിക്കേണ്ടി വരും. ജഡം ആത്മാവിനു കീഴമരുവാൻ വിസമ്മതിക്കുന്നതുകൊണ്ടു ആത്മാവും ജഡവും തമ്മിൽ വലിയ യുദ്ധം നടന്നുകൊണ്ടിരിക്കും. (ഗലാ: ൫. ൧൭). ജഡം ആത്മാവിനു വിരോധമായും ആത്മാവു ജഡത്തിന്നു വിരോധമായും മോഹിക്കുന്നു. ഇവ അന്യോന്യം വിപരീതികൾ ആകുന്നു. എന്നാൽ ജഡത്തിന്റെ ക്രിയകൾ വ്യഭിചാരം, വേശ്യാദോഷം, കാമവികാരം, വിഗ്രഹാരാധന, അശുദ്ധി, ക്ഷുദ്രം മുതലായിട്ടുള്ളവയാകുന്നു. ഇപ്രകാരമുള്ളവയെ ചെയ്യുന്നവർ ആത്മാവിൽ വളരുന്നില്ലെന്നും ആത്മഫലങ്ങളെ അവകാശമാക്കുന്നില്ലെന്നും തീൎച്ചയാണല്ലൊ. എന്നാൽ നാം മിശിഹായ്ക്കുള്ളവരെങ്കിൽ നമ്മുടെ ജഡത്തെ അതിന്റെ മോഹങ്ങളോടുകൂടെ നിത്യവും കുരിശിക്കണം. അപ്പോൾ ആത്മാവിന്റെ ഫലങ്ങളാകുന്ന സ്നേഹം, സന്തോഷം, സമാധാനം, ദീൎഘശാന്തത, ദയ, നന്മ, വിശ്വാസം, പാപവെറുപ്പു, സഹ

ദരസ്നേഹം, പ്രാർത്ഥന എന്നിങ്ങനെ അനേകം സുകൃതങ്ങളിൽ നമ്മുടെ ആത്മാവു വളരും; ആത്മവും ജഡവും തമ്മിലുള്ള യുദ്ധം നമുക്കു കാണ്മാൻ വഹിയാത്തവണ്ണം അധികം അദൃശമായി നടക്കുന്നു. ഒരു ചൂണ്ടക്കാരൻ തന്റെ ചൂണ്ടയിൽ ഇര കോൎത്തു മത്സ്യത്തെ പിടിക്കുന്ന പ്രകാരംതന്നെ ജഡവും അതിന്റെ പാപമാകുന്ന ചൂണ്ടലിൽ മോഹമാകുന്ന ഇരയെ കോൎത്തു നമ്മെ ഓരോരുത്തരെയും പിടിക്കുന്നു. ചിലപ്പോൾ പാപത്താലുണ്ടാകുന്ന ആദായങ്ങളെ ചൂണ്ടിക്കാണിച്ചു ഇന്നതരം പാപം ചെയ്താൽ ഇന്നിന്ന പ്രയോജനം ഉണ്ടാകുമെന്നു പറയുന്നു. എന്നാലൊ ജഡത്തിന്നു പാപത്താലുണ്ടാകുന്ന ആദായത്തേക്കാൾ അതിനാൽ വന്നുകൂടുന്ന നഷ്ടമത്രെ വലിയതു. ജഡമോഹം അല്പനാളത്തേക്കു, അതിനാൽ ഉണ്ടാകുന്ന ഭവിഷ്യമൊ നിത്യമരണം. (മത്താ: ൧൬, ൨൬). ഒരു മനുഷ്യൻ ഭൂലോകം മുഴുവനും ലാഭം വരുത്തിയാലും തന്റെ ആത്മാവിനെ നഷ്ടപ്പെടുത്തിയാൽ എന്തു പ്രയോജനമുള്ളു, അല്ലെങ്കിൽ അവൻ തന്റെ ആത്മാവിന്നു ഈടായിട്ടു എന്തു കൊടുക്കും. ഹാ സഹോദരന്മാരെ! ആത്മാവിനോടു ശരി വിലയിടുന്നതായിട്ടു ലോകത്തിൽ യാതൊന്നും ഇല്ല. ആകയാൽ നിങ്ങൾ ആരുടെ ഇഷ്ടത്തെ ചെയ്യും; ജഡത്തിൽ നിങ്ങൾ ജീവിക്കുന്നു എങ്കിൽ ആത്മാവിൽ നിങ്ങൾ മരിക്കും. ആത്മാവാൽ ജഡത്തിന്റെ പ്രവൃത്തികളെ നിങ്ങൾ കൊല്ലുന്നു എങ്കിൽ നിങ്ങൾ ജീവിക്കും. നിങ്ങൾ ആരുടെ ഇഷ്ടത്തിന്നു ദാസന്മാരായിരിക്കുന്നു ജഡത്തിന്റെയൊ ആത്മാവിന്റെയൊ സാത്താന്റെയൊ നമ്മോടുകൂടെ വസിക്കുന്ന ദൈവദൂതന്റെയൊ. ആത്മാവിൻപ്രകാരം നടക്കേണ്ടുന്ന നിങ്ങൾ ജഡത്തിന്റെ പ്രവൃത്തികളെ ഒരുനാളും ചെയ്യരുതു. ആത്മാവിൽ ജീവിക്കുന്നു എങ്കിൽ ആത്മാവിൽ നടക്കയും വേണം. നിനക്കു ഒരു സത്യക്രിസ്ത്യാനിയായി ജീവിക്കണമെങ്കിൽ സാത്താന്നും ദൈവത്തിന്നുമല്ലാ ദൈവത്തിന്നുമാത്രം വേല ചെയ്തു അവനെ മാത്രം സേവിച്ചു വന്ദിക്കാം. സാത്താനോടു പിറകിൽ പോക എന്നു പറക. ദൈവഭക്തി സകലത്തിന്നും പ്രയോജനമുള്ളതാകുന്നു. അതു ഇപ്പോഴത്തെയും ഇനിയത്തേയും ജീവന്നു വാഗ്ദത്തം പ്രാപിച്ചിരിക്കുന്നു. (൧ തീ ൪, ൮) ശരീരാഭ്യാസം അല്പം ചിലതിന്നു പ്രയോജനമുള്ളതെ ഉള്ളു. എന്നാൽ ദൈവഭക്തിയെ ഇപ്പോഴത്തെയും ഇനിയത്തെയും ജീവന്നു വാഗ്ദത്തം പ്രാപിച്ചിരിക്കകൊണ്ടു സകലത്തിന്നും പ്രയോജനമുള്ളതാകുന്നു. പാപത്തിലുള്ള മോഹവും സന്തോഷവും പിശാചു എപ്പോഴും നമ്മെ കാണിച്ചുതരുന്നു. അതു എത്ര ഭയങ്കരമായി നമ്മെ വഞ്ചിക്കുന്നു. പാപത്താലുണ്ടാകുന്ന ബഹുമാനം നിഷ്പ്രയോജനമത്രെ. ഇനി പാപത്തിന്നു നാം മരിച്ചു നാം ഇനിമേലാൽ പാപത്തെ സേവിപ്പാനിരിപ്പാനായിട്ടു പാപശരീരം നശിച്ചുപോകേണ്ടുന്നതിനു നമ്മുടെ പഴയമനുഷ്യനെ തന്നോടുകൂടെ കുരിശിൽ തറെയ്ക്കണം. ശേഷം തുടരും.

വടയാടി. ഡി. കുഞ്ഞുണ്ണിത്തറ.

---

## സൂചനകൾ.

ഒരു ദാനം—മൂവാറ്റുപുഴ മുൻസിപ്പുകോടുവക്കീൽ മിസ്റ്റർ പുന്നൂസ അവർകളുടെ നൂറു രൂപായുടെ ഒരുസംഭാവനയോടുകൂടി ആരംഭിച്ചിട്ടുള്ള മാർ ഗ്രീഗോറിയോസ് സ്മാരക സുവിശേഷസംഘത്തിലേക്കു ഈയിടെ വേറൊരു സ്നേഹിതൻ നൂറു രൂപാ സംഭാവന ചെയ്തിരിക്കുന്നതായി അറിയുന്നു. ഈ സ്നേഹിതൻ തന്റെ പേർ വെളിപ്പെടുത്താൻ മനസ്സില്ലാത്തവൻ ആകുന്നു. മറ്റുള്ള മഹാന്മാരും ഇവരെ പിൻഗമിക്കുമെന്നു വിശ്വസിക്കുന്നു.

⁘ ⁘ ⁘

ആനപ്രാമ്പാൽപള്ളി—ഈ പള്ളിയെസംബന്ധിച്ചുണ്ടായ വ്യവഹാരത്തിൽ പ്രതികളായ നവീകരണകക്ഷികൾക്കു വിരോധമായി പള്ളിയും സ്വത്തുക്കളും ഒഴിഞ്ഞുതരുന്നതിനു ജില്ലാകോട്ടിൽ ഉണ്ടായവിധിയിന്മേൽ പ്രതികൾ ഹൈക്കോട്ടിൽ അപ്പീൽ ചെയ്തിരുന്നു. ചീഫ ജസ്റ്റീസു ഉൾപ്പെട്ട ഒരു ഫുൾബെഞ്ചിൽ വാദം കേട്ട ശേഷം അപ്പീൽ തള്ളി കീഴ്കോട്ടുവിധിയെ സ്ഥിരപ്പെടുത്തിയിരിക്കുന്നു.

## "കണ്ടതും കേട്ടതും."

മാന്യ പത്രാധിപരെ "കണ്ടതും കേട്ടതും" ഇടവകപ്പത്രികയ്ക്കു എഴുതുന്ന ലേഖകന്മാരുടെ കൂട്ടത്തിൽ, ഒരു കൊച്ചു കണ്ടോടിയായിട്ടു എന്നെയും ചേൎത്തുകൊൾവാൻ അപേക്ഷ. എന്റെ ഓട്ടം ദൂരത്തേയ്ക്കൊന്നുമല്ല സാറെ. ഓട്ടത്തിൽ കണ്ട സംഗതി ആദ്യമെതന്നെ ഞാനങ്ങു പറഞ്ഞേക്കാം. വളരെ കേൾവിയിൽ ഇരുന്നിരുന്ന ഞങ്ങളുടെ മാമ്മലശ്ശേരി ഇടവകയിലെ, അത്യധികമായ മൌനം അനുഷ്ഠിക്കുന്ന വെ: അച്ചന്മാരെക്കുറിച്ചും, അദേമനികളെക്കുറിച്ചും മാത്രമാണു. സാർ ശ്രദ്ധവെച്ചു കേൾക്കണം. എന്നാൽ ഞാൻ കഥേശ്ശു അങ്ങോട്ടു പൊട്ടിച്ചുതുടങ്ങാം.

ഒരു ദിവസം ഞായറാഴ്ച രാവിലെ ഞാൻ പള്ളിയിൽ പോകുന്നതിനായിട്ടു യാത്രയായപ്പോൾ എന്റെ ഒരു സ്നേഹിതൻ വീട്ടിൽ വന്നു. സ്നേഹിതൻ എന്നു പറഞ്ഞാൽ ഞങ്ങളുടെ ഇടവകക്കാരനുംമറ്റുമല്ല. ഉടനെ അയാളും പള്ളിയിലേക്കു യാത്രയായി. ഇനിക്കു "നശീകരി"....അയ്യൊ സാറെ അല്പം ഒന്നു പരുങ്ങിപ്പോയി. നവീകരിച്ചതൊ, തന്നിമിത്തം രക്ഷ കിട്ടിയതൊ ആയ സ്നേഹിതന്മാർ ആരും ഇല്ലെന്നുള്ളതു സാർ ഇതുവരെ അറിഞ്ഞിട്ടില്ലെങ്കിൽ, ഇപ്പോൾ അറിഞ്ഞുകൊള്ളണം. അതുകൊണ്ടാണു അയാളും എന്നെപ്പോലെതന്നെ ഭക്ഷണം കഴിക്കാതെ പള്ളിയിലേക്കു പുറപ്പെട്ടതു. ഞങ്ങൾ വീട്ടിൽനിന്നു പുറപ്പെട്ടപ്പോൾ ഏഴു മണി കഴിഞ്ഞു. പോകുംവഴിക്കു ഞാനും സ്നേഹിതനും തമ്മിൽ ഒരു ചെറിയ സംഭാഷണം നടത്തി. അതിന്റെ ചുരുക്കം;

സ്നേഹിതൻ. ഞാൻ നിങ്ങളുടെ പള്ളിയിൽ ഇന്നു പുത്തനായിട്ടാണു വരുന്നതു ഇവിടെ അച്ചന്മാർ എത്രയുണ്ടു?.

ഞാൻ. മൂന്നു.

സ്നേ—വലിയ അച്ചന്മാരൊ കൊച്ചച്ചന്മാരൊ?

ഞാ—വലിയ അച്ചന്മാർ രണ്ടു. കൊച്ചച്ചൻ ഒന്നു.

സ്നേ—ഇവിടെ സൺഡെസ്കൂളൊ മറ്റൊ നടത്തുന്നുണ്ടൊ?

ഞാ—ഇല്ലാ.

സ്നേ—നിങ്ങളുടെ ഇടവകയിൽ ധനവാന്മാർ ഒട്ടു ഉണ്ടല്ലൊ ആ സ്ഥിതിക്കു ഒരു സൺഡേസ്കൂൾ നടത്തുവാൻ വലിയ പ്രയാസം വല്ലതുമുണ്ടൊ?

ഞാ—വലിയ പ്രയാസം ഒന്നും ഇല്ലന്നാണ തോന്നുന്നതു.

സ്നേ—"തോന്നുന്നതു", എന്നു ഇത്ര മൌനതയോടെ പറയുന്നതു എന്താണു ശരിയായിട്ടു ഉത്സാഹിക്കായ്കകൊണ്ടാണു.

ഞാനെന്താണു ഇതിനു മറുപടി പറയേണ്ടതു, ഞായറാഴ്ച ആചാരം എന്നതു കൂടി ലേശം പോലും ബോധിച്ചിട്ടില്ലാത്തവരാണ ഇടവകയിലെ മിക്കവരും. ഒരു സമാധാനവും സ്നേഹിതനോടു പറയാതിരുന്നാലൊ എന്നു കരുതി ഞാൻ, സൺഡേസ്കൂൾ ഇല്ലെങ്കിലും, ഞായറാഴ്ചതോറും ഇവിടെ ഒരാൾ പ്രസംഗം നടത്തുന്നുണ്ടു.

സ്നേ—അതാരാണ.

ഞാ—ഒരു അദേമനി ആണു.

സ്നേ—അച്ചന്മാർ പ്രസംഗം പറയുകയില്ലെ?

എന്റെ സാറെ! സ്നേഹിതന്റെ ഈ ചോദ്യത്തിനു ഞാൻ ഒന്നു കുഴങ്ങി. നാണ സ്നേഹിതനോടു പറയാമൊ? അച്ചന്മാർ പ്രസംഗം പറകയില്ലെന്നു പറയാമൊ? ഒന്നും പാടില്ല. വലിയ ചുററലിൽ ആയി എന്നു പറവാൻ പാടില്ല. സ്വല്പം ഒന്നു പരുങ്ങി. പിന്നെയും ഞാൻ; അദേമനി ഞായറാഴ്ചതോറും പ്രസംഗം മുടങ്ങാതെ പറയും. പിന്നെ അച്ചന്മാർ പറഞ്ഞില്ലെങ്കിലെന്താണു പാമ്പാക്കുടെയും മറ്റും അയാൾ സാധാരണ പ്രസംഗം പറയും. ഇത്രയും വൎത്തമാനങ്ങളെല്ലാം ഞങ്ങൾ പറഞ്ഞപ്പോഴേക്കു വേറെ ഒന്നുരണ്ടുപേരും ഞങ്ങളുടെ കൂട്ടത്തിൽ കൂടി വൎത്തമാനവും അവിടെ നിൎത്തി. അങ്ങിനെ ഞങ്ങൾ പള്ളിയിൽ ചെന്നു. മണി എട്ടേമുക്കാലായി ഞങ്ങൾ പള്ളിക്കകത്തു ചെല്ലുമ്പോൾ അച്ചൻ കുൎബ്ബാന തുടങ്ങുവാൻ ആയിരിക്കുന്നു. വലിയനോമ്പിൽ സ്ത്രീപുരുഷന്മാരായിട്ടു ഇരുപത ഇരുപത്തഞ്ചു പേർ മാത്രമെ പള്ളിയിൽ വന്നിട്ടുള്ളല്ലൊ എന്നു വിചാരിച്ചു ഒന്നു വിസ്മയിച്ചു

എന്നു പിന്നീടു എന്റെ സ്നേഹിതൻ എന്നോടു പറഞ്ഞു. അപ്പോഴേക്കു ശു: കുർബ്ബാന തുടങ്ങി. അന്നു കുർബ്ബാന ചൊല്ലിയതു ഞങ്ങളുടെ പള്ളിയിൽ ഉള്ളതിൽ കൊച്ചച്ചനായിരുന്നു. അദ്ദേഹം ഒരു പഠിപ്പുമുള്ള ആൾ ആണെങ്കിലും വലിയ അച്ചന്മാരെക്കാളിലും ക്ഷീണത്തിലാണു കാൎയ്യം കഴിച്ചുകൂട്ടുന്നതു. അറിയാൻ വഹിയാഞ്ഞിട്ടാണെന്നു സാർ ശങ്കിക്കരുതെ. ഭക്തി എന്നു ഒരു സംഗതി ഞങ്ങളുടെ അച്ചന്മാരെ ബാധിച്ചിട്ടുണ്ടൊ എന്നു എന്റെ സ്നേഹിതനു സംശയം തോന്നി. അച്ചന്മാരില്ലെങ്കിൽ അമ്മേമനികളുടെ കാൎയ്യം പറയേണമൊ? തിരുമേനികളെ ഇവിടെ ഒന്നു വരുത്തുകയൊ മറെറാ ചെയ്യുന്നില്ല പിന്നെ ഈ മൌനതയെപ്പററി ആരാണു ചോദിക്കുന്നതു "നാഥനില്ലാകളി പട്ടക്കളി" എന്നല്ലെ ആപ്തവാക്യം. കുർബ്ബാന ഒൻപതു മണിക്കകം കഴിച്ചെങ്കിൽ വീട്ടിൽ ചെന്നു വല്ല വേലയും എടുപ്പിക്കാമായിരുന്നു എന്നു ജനങ്ങളുടെ ആഗ്രഹം. പിന്നെ എങ്ങിനെ ആണു സാറെ, സൺഡേസ്കൂൾ വേണം, സുറിയാനി പഠിത്വം വേണം, ഇംഗ്ലീഷു പഠിത്വം വേണം എന്നൊക്കെ, എന്റെ സ്നേഹിതൻ അഭിപ്രായപ്പെട്ടാൽ ചെല്ലുന്നതു. ദൈവം തന്നെ ഞങ്ങളുടെ ഇടവകയെ മററിടവകകളിലെ മാതൃകയിൽ വരുത്തുവാൻ സഹായിക്കട്ടെ. എന്റെ സ്നേഹിതന്നു ഇതൊക്കെയും പുത്തിരിയായിരുന്നു. സ്നേഹിതൻ ഈ പള്ളിയിൽ വന്നതുതന്നെ വലിയ നോമ്പിലാണു. സ്നേഹിതന്റെ ഇടവകയിൽ നോമ്പല്ലാത്തപ്പോഴും പ്രസംഗവും മററും ഭംഗിയായി നടത്തുന്നുണ്ടു. ഞങ്ങളുടെ ഇടവകയിൽ അന്നു അതിന്റെ മണംപോലും ഇല്ലായിരുന്നു. മുൻപറഞ്ഞ അമ്മേമനിക്കും എന്തൊ സുഖക്കേടുനിമിത്തം അന്നു വന്നതും ഇല്ല. ഇനി കപ്യാരന്മാരുടെ കഥ പ്രത്യേകിച്ചു പറയേണ്ടതില്ലല്ലൊ. ധൂബദേൻ, ബസമല്ക്കൊ ആദിയായിട്ടുള്ളതെല്ലാം ചൊല്ലുമ്പോൾ "മിഴങ്ങസ്യാ" എന്നും പറഞ്ഞു നില്ക്കുന്ന ഞങ്ങളുടെ വിശ്വവിശ്രുതന്മാരായ കപ്യാരന്മാർ ആ ഞായറാഴ്ചയും, ഈ വിദ്യ എന്റെ സ്നേഹിതൻ കാണുമൊ എന്നു തോന്നുമാറു ഒന്നു കാണിക്കാതിരുന്നില്ല. ഒരു ധൂബദേൻ പകുതി ചൊല്ലിയപ്പോൾ കപ്യാർ "മിഴങ്ങസ്യാ" പറഞ്ഞുതുടങ്ങി. ഉടൻതന്നെ അച്ചൻ "മിഴങ്ങസ്യാ"യുടെ കമ്പനം ഒന്നു മാററിക്കൊടുത്തു ശേഷം കപ്യാർ ചൊല്ലിത്തുടങ്ങി. രണ്ടുവരി ചൊല്ലിയപ്പോൾ പിന്നെയും "മിഴങ്ങസ്യാ" ഇങ്ങനെ ഒന്നും, ഒന്നും, രണ്ടു മിഴങ്ങസ്യാ പറഞ്ഞപ്പോഴേക്കു "കുറിയേലായിസ്സോൻ" പറയാറായി. ഇങ്ങനെ ഒരു കുർബ്ബാന കഴിയുമ്പോഴേക്കു രണ്ടു കപ്യാരന്മാരുള്ളവരിൽ ഓരോരുവന്റെ വീതം നാലും അഞ്ചും മിഴങ്ങസ്യാ ഉണ്ടാകാതിരിക്കയില്ല. എന്തിനാണു സാറെ വളരെ പറയുന്നതു. ഞങ്ങളുടെ മാമ്മലശ്ശേരി ഇടവകയിൽ ഇതൊക്കെയും സാധാരണ പതിവാണു. കുർബ്ബാന കഴിഞ്ഞു വീട്ടിൽ വന്നശേഷം സ്നേഹിതനും ഞാനുംകൂടി ഒശ്ശി വൎത്തമാനങ്ങളെല്ലാം പറഞ്ഞു. ഞങ്ങളുടെ ഇടവകയിലെ മൌനതയെപ്പററി ആയിരുന്നു സംഗതി.

നാനാസ്ഥലങ്ങളിലും ഇപ്പോൾ പള്ളിക്കാർ പഠിത്വം, സൺഡേസ്കൂൾ ആദിയായിട്ടുള്ളതെല്ലാം നടത്തിവരുന്നുണ്ടു. അതെല്ലാം കണ്ടും കേട്ടും ഞങ്ങളുടെ ഇടവകപ്രമാണികൾ കാലക്ഷേപം കഴിക്കുന്നു. പ്രസ്തുതസംഗതികൾ നടത്തുവാൻ ഞങ്ങളുടെ ഇടവകക്കാർ വിചാരിച്ചാൽ യാതൊരു പ്രയാസവും ഇല്ല. എങ്കിലും തല്ക്കാലത്തേക്കു ഈ രസികന്മാർ കൎത്താവിന്റെ സ്ഥാനാപതികളായ പട്ടക്കാരെ നിന്ദിക്കാതെയും പരിഹസിക്കാതെയും ഇരിക്കമാത്രമല്ല, അവർ ദൈവനിശ്ചയപ്രകാരം പഴയനിയമകാലംമുതലെ നമ്മെ ഭരിക്കുവാൻ അധികാരമുള്ളവരാണെന്നോൎത്തു അവരെ ബഹുമാനിക്കേണ്ടതാകുന്നു. അതിനാൽ പട്ടക്കാരെ നിന്ദിക്കുന്നതിനൊമററൊ തുനിയുന്ന സഹോദരങ്ങൾ ശു: വേദത്തിൽനിന്നും താഴെ ചേൎത്തിരിക്കുന്ന വാക്യങ്ങളെ ഒന്നു പരിശോധിച്ചുനോക്കുവാൻ അപേക്ഷ. (ലേവി- ൨൧ ൧൨. ൧൦; ൨൩- ൨൧. മത്താ; ൨൩- ൨: ൩. ൨കോറി- ൫, ൨൦. ൩൬: ൩, ൪. എബ്രാ- ൫; ൪. ൧തിമോ- ൫, ൧൭- മത്താ. ൧൩. ൧൭). ഇങ്ങനെ പട്ടത്വത്തിന്റെ മാഹാത്മ്യത്തെപ്പററി അനവധി വാക്യങ്ങൾ ശു: വേദത്തിൽ ഉണ്ടല്ലൊ. തന്റെ സഹോദരനെ ഭോഷൻ എന്നു വിളിക്കുന്നവൻ അഗ്നിനരകത്തിനു പാത്രവാൻ എന്നു നമ്മുടെ രക്ഷിതാവു നമ്മെ പഠിപ്പിച്ചിരിക്കെ, തന്നിൽനിന്നു നമ്മുടെ പാപങ്ങളെ മോചിക്കുവാൻ അധികാരം ലഭിച്ചിരിക്കുന്ന ശു: പട്ടക്കാരനെ ചീത്ത പറയുന്ന സഹോദരാ, നിന്റെ അവസാനം എങ്ങിനെ എന്നു ഒന്നു വിചാരിച്ചുനോക്കുക.